ഏപ്രിൽ 2019

# ക്രൈസ്തവ കാഹളം



## മരണത്തെ തോൽപ്പിച്ച രക്ഷകൻ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ, സത്യസന്ധമായ വാക്കിലും ദൈവത്തിന്റെ ശക്തിയിലും വലത്തുകൈയിലും ഇടത്തുകൈയിലുമുള്ള കൃപാനിറവിന്റെ ആയുധത്തിലും  എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരിശുദ്ധ സുന്നഹദോസിൽ പങ്കെടുക്കുന്നതിനായി എത്തിച്ചേർന്ന ഇന്ത്യയിലെ വത്തിക്കാൻ സ്ഥാനപതി ആർച്ചുബിഷപ് ജാംബത്തിസ്ത ദികാത്രോ തിരുമേനിയെ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ സ്വീകരിക്കുന്നു.







വാല്യം 80
ലക്കം 4




# ഉള്ളടക്കം



**കവർ സ്റ്റോറി**







## എഡിറ്റോറിയൽ



# കല്ലറകളിൽ ഒതുങ്ങാത്ത നിത്യസത്യം

നമ്മുടെ കർത്താവിന്റെ മഹത്വത്തോടെയുള്ള ഉയിർപ്പു പെരുന്നാൾ സമാഗതമായിരിക്കുന്നു. ഉയിർപ്പ് എന്നും പ്രത്യാശ പകരുന്ന അനുഭവമാണ്. മനുഷ്യന് പ്രത്യാശ പകരാനും മുന്നോട്ട് പോകാനുള്ള വഴികൾ കാണിച്ചുകൊടുക്കാനും ഇന്ന് ലോകത്ത് ആരുമില്ല എന്നതാണ് വാസ്തവം. ഇവിടെയാണ് യേശുവും യേശുവിന്റെ ഉയിർപ്പും നമുക്ക് പ്രസക്തമാകുന്നത്. കബറിൽ അടക്കപ്പെട്ടത് യേശുവിന്റെ നിർജ്ജീവമായ ശരീരമല്ല. മനുഷ്യകുലത്തിനായി നിറഞ്ഞൊഴുകാൻ വെമ്പൽകൊള്ളുന്ന ദൈവസ്നേഹമായിരുന്നു. മൂന്നു ദിവസം കഴിയുമ്പോൾ ലോകം കണ്ടത് കല്ലറയുടെ മുന്നിൽ വയ്ക്കപ്പെട്ട കല്ലുരുട്ടിമാറ്റപ്പെട്ടതും ലോകത്തിനായി നിറഞ്ഞൊഴുകിയ ദൈവസ്നേഹത്തിന്റെ ആഴവുമായിരുന്നു. ക്രൈസ്തവർ യേശുവിന്റെ ഉത്ഥാനത്തെ ലോകത്തിന്റെ പ്രത്യാശയായിട്ടാണ് കാണുന്നത്. അതാരെയും നിരാശപ്പെടുത്തുന്നില്ല. അത് നിലത്തുവീണഴുകി അനേകരിലേക്ക് വഴിയും സത്യവും ജീവനുമായി പടർന്നു പന്തലിക്കുന്ന ദിവ്യസ്നേഹമാണ്. അതിനാൽ ഓരോ ഈസ്റ്ററും മനുഷ്യമനസ്സിനെ, ലോകത്തിനെ ശരിയായി നവീകരിക്കുന്ന, പുതുക്കുന്ന ദൈവസ്നേഹത്തിന്റെ ആഘോഷമാണ്.

ആധുനിക ലോകത്തിന് ഈസ്റ്റർ പകരുന്ന അനുഭവം അനന്തമാണ്. കാരണം ദുരന്ത മുഖങ്ങളിലൂടെയാണ് ഇന്ന് മനുഷ്യ ജീവിതം ഇഴഞ്ഞു നീങ്ങുന്നത്. പലതരത്തിലുള്ള അടിമത്വം മനുഷ്യനെ വല്ലാതെ വേട്ടയാടുന്നു. അവിടെ പ്രത്യാശ പകരുവാൻ വിമോചനത്തിന്റെ വാതിലുകൾ തുറക്കുവാൻ യേശുവിന്റെ ഉത്ഥാനത്തിന് കഴിയും. ആഴ്ചയുടെ ഒന്നാം ദിവസം ഉദിച്ചുയർന്ന സൂര്യകിരണങ്ങൾ വാതിലുകൾ തുറക്കപ്പെട്ട കല്ലറയിലേക്ക് അരിച്ചിറങ്ങുമ്പോൾ ശൂന്യമാക്കപ്പെട്ട കല്ലറ നമ്മുടെ മനസ്സിൽ തരുന്ന പുത്തൻ ഉണർവ്വും ആശ്വാസകരമായ പുഞ്ചിരിയും വിവരിക്കാവുന്നതിനുമപ്പുറത്താണ്.

ദൈവം എന്ന അതിശയിപ്പിക്കുന്ന ഭാവത്തിന്റെ ഉദാത്ത രൂപമാണ് യേശുവിന്റെ ഉയിർപ്പ്. ദൈവം ഏദൻതോട്ടത്തിൽ ആരംഭിച്ച ദൈവിക പദ്ധതികൾ ഒന്നിനു പുറകെ ഒന്നായി നമ്മെ അതിശയിപ്പിക്കുന്നതാണ്. നമ്മുടെ മുമ്പിൽ വെളിവാക്കപ്പെടുന്ന ദൈവസ്നേഹത്തിന്റെ അതിശയിപ്പിക്കുന്ന അനുഭവങ്ങളോട് പെട്ടെന്ന് പ്രതികരിക്കുവാൻ നമുക്ക് കഴിയണം. ശൂന്യമാക്കപ്പെട്ട കല്ലറ കണ്ട് മറിയം മറ്റുശിഷ്യന്മാരുടെ അടുക്കലേക്ക് ഓടി. ദൈവമഹത്വം കണ്ട ആട്ടിടയന്മാർ തിടുക്കത്തിൽ പുൽക്കൂട്ടിലേക്ക് പോയി. കിണറ്റിനരികെ നിന്ന ശമറായ സ്ത്രീ മറ്റുള്ളവരോട് അവളുടെ അനുഭവം പറയാൻ തിടുക്കത്തിലാണ് പോയത്. ആരും മറ്റൊരു മണിക്കൂറിനായി കാത്തിരിക്കുന്നില്ല. അതിനാൽ ഈസ്റ്ററിന്റെ പ്രത്യാശ നമ്മിലൂടെ പങ്കുവയ്ക്കപ്പെടുവാൻ തിടുക്കം ആവശ്യമുണ്ട്. പ്രത്യാശ നിറഞ്ഞ ഈസ്റ്റർ നമ്മുടെ മനസ്സുകളെ പുതുക്കട്ടെ! ജീവിതത്തെ നവീകരിക്കട്ടെ. ഏവർക്കും ഉയിർപ്പു പെരുന്നാളിന്റെ പ്രാർത്ഥനകളും ആശംസകളും...



bovasmathew@gmail.com
9447661943

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,



# പിതൃമൊഴി



# ഉയിർപ്പ്: ജീവന്റെ പെരുന്നാൾ

ആഴ്ചയുടെ ആദ്യദിവസം അതിരാവിലെ കല്ലറയ്ക്കു മുന്നിലെത്തിയ മഗ്ദനല മറിയം കല്ലറയിലേക്ക് ഒന്നു നോക്കി. അവൾ തിരികെ ഓടി പത്രോസിന്റെയും മറ്റു ശിഷ്യന്മാരെയും കണ്ട് അവരോട് പറഞ്ഞു: "കർത്താവിനെ കല്ലറയിൽ നിന്ന് മാറ്റിയിരിക്കുന്നു. എന്നാൽ അവർ അവനെ എവിടെ വച്ചുവെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ." ഈ സംഭാഷണത്തിനും അവരുടെയിടയിലുണ്ടായ അസ്വസ്ഥതയ്ക്കും കാരണം സുവിശേഷം തന്നെ വ്യക്തമാക്കുന്നുണ്ട്. "അവൻ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽക്കേണ്ടി യിരിക്കുന്നുവെന്ന തിരുവെഴുത്ത് അവർ അതുവരെ മനസ്സിലാക്കിയിരുന്നില്ല" (യോഹ. 20/9). ഉയിർത്തെഴുന്നേറ്റ കർത്താവിനെ മരിച്ചവരുടെയിടയിൽ അന്വേഷിക്കുന്നതിന്റെ യഥാർത്ഥ കാരണമാണ് വി. യോഹന്നാൻ നൽകുന്ന മറുപടി. യേശുവിന്റെ ജനനത്തെക്കുറിച്ചും പീഢാനുഭവത്തെക്കുറിച്ചും മരണത്തെക്കുറിച്ചും മാത്രമല്ല, തന്റെ ഉത്ഥാനത്തെക്കുറിച്ചും വ്യക്തമായി തിരിച്ചറിയേണ്ടവരും അതിൽ വിശ്വസിക്കേണ്ടവരുമാണ് ക്രിസ്തു ശിഷ്യർ/ക്രിസ്ത്യാനികൾ! എല്ലാ കാലഘട്ടത്തിലും മനുഷ്യകുലത്തിന്റെ മുന്നിൽ നൽകപ്പെട്ട അർത്ഥവത്തായ ചോദ്യമാണിത്. ശൂന്യമായ കല്ലറയിൽ യേശുവിനെ അന്വേഷിക്കുന്നതെന്തിനാണ്? യേശു ജീവിക്കുന്ന ദൈവമാണ്. ജീവന്റെ താഴ്‌വരകളിലാണ് യേശുവിനെ നമുക്ക് കാണാൻ കഴിയുന്നത്. മരണത്തിന്റെ താഴവരകളിൽ നിന്നും തന്റെ മരണത്തിലൂടെ, ഉയിർപ്പിലൂടെ അവൻ മനുഷ്യകുലത്തെ ജീവന്റെ തുറമഖത്തെത്തിച്ചു. അതിനാലാണ് യേശുക്രിസ്തു ഇന്നും ജീവിക്കുന്നു എന്നു നാം കൈയ്യടിച്ചു പാടുന്നത് ജീവിക്കുന്ന ദൈവം എല്ലാവരെയും വിജയത്തിലേക്ക് കൊണ്ടുപോകുന്ന ദൈവമാണ്. തോൽവിയിൽ നിന്ന് ജയത്തിലേക്ക്, നിരാശയിൽ നിന്ന് പ്രത്യാശയിലേക്ക്, ബലഹീനതയിൽ നിന്ന് ശക്തിയിലേക്ക്, ഒറ്റപ്പെടലിൽ നിന്ന് കൂട്ടായ്മയിലേക്ക്, മരണത്തിൽ നിന്ന് ജീവനിലേക്ക്. യേശുജീവിതം നമുക്ക് വിലമതിക്കാൻ ആകാത്തതാണ്. മനുഷ്യ കുലത്തെ രക്ഷിക്കുവാൻ, ഇന്നും മനുഷ്യൻ ഭയപ്പെടുന്ന മരണത്തെ തോൽപ്പിച്ചാണ്, യേശു നമ്മുടെ രക്ഷകനായത്.

കല്ലറയ്ക്കു മുൻപിൽ വലിയ കല്ലുരുട്ടി സീൽ ചെയ്തുവയ്ക്കുന്നവർ! യേശുവിനെ മറ്റാരും കാണാതിരിക്കുവാൻ മറ സൃഷ്ടിക്കുന്നവർ യേശുവിന്റെ കാലത്തും ജീവിച്ചിരുന്നു. (മത്താ 27/ 65-66). എല്ലാക്കാലത്തും ഈ മറയ്ക്കുന്ന ശക്തികളും സംവിധാനങ്ങളും സജീവമാണ്. യേശുക്രിസ്തു ഇന്ന് ശാരീരികമായി ഭൂമിയിൽ കാണപ്പെടാത്തതിനാൽ യേശുവിന്റെ തുടർച്ചയായ സഭയെ വികലമാക്കി സമൂഹത്തിൽ വിഷം തുപ്പുന്നവർ ഏറെയുണ്ട്. യേശുവിനെ

അനുഗമിക്കുന്നവർക്ക് എല്ലായ്പ്പോഴും ആവശ്യമായ ശുദ്ധീകരണം വേണ്ടായെന്നത് പറയുവാനോ അതിനെ ദുർബ്ബലപ്പെടുത്തുവാനോ അല്ല ഇത് പറയുന്നത്. ക്രിസ്തീയ വിശ്വാസം, സംവിധാനങ്ങൽ, ശുശ്രൂഷകർ തുടങ്ങി എല്ലാ ക്രൈസ്തവ അടയാളങ്ങളെയും പുതിയ തലമുറയ്ക്കു മുമ്പിൽ ഏറ്റം ഹീനമായി മാത്രം അവതരിപ്പിക്കുന്ന പ്രവണതയും പ്രചാരകരും ഏറിവരുന്നു. ശൂന്യമായ കല്ലറ കണ്ട് പരിഭ്രാന്തരായ യഹൂദർ അവന്റെ ശരീരം കല്ലറയിൽ നിന്ന് ശിഷ്യന്മാർ മോഷ്ടിച്ചുകൊണ്ടു പോയി എന്ന് അന്ന് പ്രചരിപ്പിച്ചതുപോലെ അസഹിഷ്ണുക്കളായ കള്ളപ്രചാരകർ ഇന്നും സത്യത്തിന്റെ നേരെ മുഖം തിരിച്ച് ക്രൈസ്തവ വിശ്വാസത്തിനു മേലെ അസത്യങ്ങളും അർത്ഥസത്യങ്ങളും പ്രചരിപ്പിക്കുന്നു. മധുരത്തിൽ പൊതിഞ്ഞ ഈ അസത്യങ്ങൾ നിർദോഷികളും നിഷ്കളങ്കരുമായവർ പാടെ വിഴുങ്ങുന്നു. ശൂന്യമായ കല്ലറ യഹൂദരെ വല്ലാതെ ഭയപ്പെടുത്തിയതുപോലെ ഈ കാലഘട്ടത്തിലും നരകകവാടങ്ങൾ സ്വർഗ്ഗമൊരുക്കുന്ന പദ്ധതികളുടെ മുമ്പിൽ ഭയപ്പെട്ടും നിരാശപ്പെട്ടും നിൽക്കുന്നു. ദൈവമക്കൾ, യേശുക്രിസ്തുവിനെ അനുഗമിക്കുന്നവർ, യേശുവിന്റെ ശരീരമായ സഭയെ ഹൃദയപൂർവ്വം സ്നേഹിക്കുന്നവർ മേൽപ്പറഞ്ഞ പ്രവണതകൾ കണ്ടും കേട്ടും നിരാശപ്പെടുകയോ ഇടർച്ചയിൽപെടുകയോ ചെയ്യരുത്. നിത്യരക്ഷയാണ് നമ്മുടെ പ്രധാനം; കയ്യടിവാങ്ങൽ അല്ല!

എമ്മാവൂസിലേക്ക് പോയ ശിഷ്യന്മാർ നമ്മെ ഓർമ്മിപ്പടുത്തുന്നത് ഇമ്മാനുവേലിനെയാണ്. ക്ലെയാപാസ് യേശുവിനോട് ചോദിക്കുന്നു: “ഈ ദിവസങ്ങളിൽ ജറുസലേമിൽ നടന്ന സംഭവമൊന്നും അറിയാത്ത അപരിചിതനാണോ നീ?” (ലൂക്കാ 24/13–25). അവിശ്വാസത്തിന്റെ പരിവേദനങ്ങൾ കേട്ടു മടുത്തപ്പോൾ യേശു കർത്താവ് അവരോടായി പറഞ്ഞത് ശ്രദ്ധിക്കുക: “ഭോഷന്മാരേ, പ്രവാചകന്മാർ പറഞ്ഞിട്ടുള്ളതു വിശ്വസിക്കാൻ കഴിയാത്തവിധം ഹൃദയം മന്ദീഭവിച്ചവരേ, ക്രിസ്തു ഇതെല്ലാം സഹിച്ചു മഹത്വത്തിലേക്കു പ്രവേശിക്കേണ്ടിയിരുന്നില്ലേ? മോശ തുടങ്ങി എല്ലാ പ്രവാചകന്മാരും വിശുദ്ധലിഖിതങ്ങളിൽ തന്നെപ്പറ്റി എഴുതിയിരുന്നവയെല്ലാം അവൻ അവർക്കു വ്യാഖ്യാനിച്ചുകൊടുത്തു” (ലൂക്കാ 24/26–27).

യേശുവിന്റെ ഉത്ഥാനം സത്യത്തെ പിൻചെല്ലുന്നവർക്ക് വലിയ പ്രചോദനമാണ്. സത്യത്തിനു വേണ്ടിയുള്ള പോരാട്ട വീര്യം ശൂന്യമായ കല്ലറ നൽകുന്നു. സത്യത്തിന്റെ മുമ്പിൽ വയ്ക്കപ്പെടുന്ന കല്ലുകൾ എത്ര ഭാരമുള്ളവയാണെങ്കിലും അത് തനിയെ ഉരുട്ടി മാറ്റപ്പെടുന്നു. സഭയുടെ മുഖത്തേക്ക് എറിയപ്പെടുന്നപുകമറകൾ എത്ര വലുതാണെങ്കിലും പ്രത്യാശയുടെ പ്രകാശം അവിടേക്ക് അരിച്ചിറങ്ങുവാൻ അധികനാൾ വേണ്ടിവരില്ല. യേശുവിന്റെ ഉത്ഥാനം നമുക്ക് തരുന്നത് ഈ പ്രത്യാശയാണ്. നമ്മെ വിശ്വാസത്തിൽ നിന്ന് അകറ്റി നിർത്തുന്ന് ഭാരമുള്ള കല്ലുകൾ ഉരുട്ടിമാറ്റുവാൻ നമ്മിൽ ഉയിർപ്പ് ഉള്ളിൽ നിറയ്ക്കുന്ന പ്രത്യാശകൊണ്ടു കഴിയും.  നമുക്കുവേണ്ടി ഉയിർത്തെഴുന്നേറ്റ യേശുക്രിസ്തു ഇന്നും ജീവിക്കുന്നു! അവൻ നിങ്ങളെ പ്രത്യാശകൊണ്ട് നിറയ്ക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**

മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർ സ്റ്റോറി



റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ



# ഇന്നും ജീവിക്കുന്ന ക്രിസ്തു

ഇന്നും ജീവിക്കുന്ന ക്രിസ്തുവുമായി ആഴത്തിലുള്ള വ്യക്തിബന്ധത്തിലായിരിക്കുന്നവരാണ് ക്രിസ്തുവിന്റെ അനുയായികൾ. ഇങ്ങനെയുള്ള ഒരു സമ്പർക്കത്തിലേയ്ക്കുള്ള സാധ്യതകൾ യേശുവിന്റെ ഉയർപ്പിലൂടെയാണ് നമുക്കു മുമ്പിൽ തുറക്കപ്പെട്ടത്. നമ്മെ സംബന്ധിച്ച് യേശുക്രിസ്തു പണ്ടെങ്ങോ ജീവിച്ചു, മരിച്ചു കടന്നുപോയ ഒരു ചരിത്ര പുരുഷൻ എന്നതിനേക്കാൾ, നമുക്ക് മുൻപായി, നമുക്കു വേണ്ടി മരണത്തെ കീഴടക്കിയവൻ കൂടിയാണ്. ക്രിസ്തുവിൽ അനാവരണം ചെയ്യപ്പെട്ട പുതിയ ലോകത്തിന്റെയും, നവജീവിതത്തിന്റെയും ആരംഭമായിരുന്നു ഈസ്റ്റർ. "ഞാൻ ജീവിക്കുന്നു; അതിനാൽ നിങ്ങളും ജീവിക്കും" (യോഹ14:19) എന്ന് യേശു തന്റെ ശിഷ്യന്മാരോട് പറഞ്ഞത് തന്നിൽ വിശ്വസിക്കുന്ന എല്ലാവരെയും ഉദ്ദേശിച്ചാണ്. മനുഷ്യ ശരീരത്തിനു പുതിയ മാനവും നാം മനസ്സിലാക്കിയതിൽക്കൂടുതൽ ശ്രേഷ്ഠതയും യേശുവിന്റെ ഉയിർപ്പു വഴിയായി ലഭിച്ചു. നമ്മുടെ ഇപ്പോഴുള്ള ശരീരത്തെയും, നാം പ്രാപിക്കാനുള്ള മഹത്വീകരിക്കപ്പെട്ട ശരീരത്തെയും, യേശുവിന്റെ ഭൗതീക ശരീരത്തെയും (സഭ) ക്രിസ്തുവിന്റെ ഉയിർപ്പിന്റെ അടിസ്ഥാനത്തിൽ എങ്ങനെ മനസ്സിലാക്കണമെന്ന് വിശദീകരിക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

യേശുവിന്റെ ഉത്ഥാനം നമ്മുടെ ശരീരത്തിന്റെ പാവനയെക്കുറിച്ച് നമ്മെ പഠിപ്പിക്കുന്നു. ശരീരത്തിന്റെ പ്രവർത്തനങ്ങളെയും, ശരീരം വഴിയായി നമ്മൾ നടത്തുന്ന കർമ്മങ്ങളെയും നാം ഗൗരവത്തോടെ കൈകാര്യം ചെയ്യണം. അതിന്റെ ശരിയായ പരിപാലനത്തിനാവശ്യമായവയെല്ലാം അനുദിനം നമ്മൾ അനുഷ്ഠിക്കണം. ക്രിസ്തീയ വിശ്വാസത്തിന്റെ ഏറ്റം പുരാതനമായ വിശ്വാസപ്രഖ്യാപനത്തിൽ ത്രിതൈ്വക ദൈവത്തിലുള്ള വിശ്വാസം ഏറ്റുപറഞ്ഞതിനുശേഷം ഏറ്റുചൊല്ലുന്ന സത്യമാണ് "ശരീരത്തിന്റെ ഉയർപ്പിലും ഞാൻ വിശ്വസിക്കുന്നു" എന്നത്. അതിന്റെ അർത്ഥം എന്റെ ശരീരത്തിനു മരിച്ച് അടക്കിയതിനുശേഷവും ഉപയോഗമുണ്ടെന്നുള്ളതാണ്. വരാനിരിക്കുന്ന ഒരു ജീവിതത്തിനായി ഈ ശരീരം മഹത്വീകരിക്കപ്പെട്ട അവസ്ഥയിലേക്ക് മാറ്റപ്പെടും. ക്രിസ്തുവിന്റെ ശിഷ്യന് അനുയോജ്യമായ ജീവിതം നയിക്കുന്നതിലൂടെ, നമ്മുടെ രക്ഷണ്യ ജീവിതത്തിനുള്ള ആരംഭം ഇവിടത്തന്നെ ഉത്ഘാടനം ചെയ്യപ്പെടുന്നു.

ആദിമ ക്രൈസ്തവർ തങ്ങളുടെ സഹോദരങ്ങളുടെ ഭൗതീകാവശ്യങ്ങൾ നിറവേറ്റുന്നതിനായി സജീവമായി ഇടപെടുന്നത് അപ്പസ്തോലപ്രവർത്തനങ്ങളിൽ നാം കാണുന്നു. അതിന്റെ അനന്തരഫലമായിരുന്നു "അവരുടെ ഇടയിൽ ദാരിദ്ര്യമനുഭവിക്കുന്നവർ ആരും ഉണ്ടായിരുന്നില്ല" (4:34) എന്നത്. നമുക്ക് വാഗ്ദാനം ചെയ്യപ്പെട്ട രക്ഷാകരജീവിതം ഇവിടെത്തന്നെ ആരംഭിക്കുന്നു. സഹോദരസ്നേഹത്തിന്റെ പ്രധാന അടിസ്ഥാനം ഉത്ഥാനത്തിലുള്ള വിശ്വാസമായിരുന്നു എന്നു ലൂക്കാ സാക്ഷിക്കുന്നു. "വിശ്വാസികളുടെ സമൂഹം ഒരു ഹൃദയവും ഒരാത്മാവും ആയിരുന്നു... അപ്പസ്തോലന്മാർ, കർത്താവായ യേശുവിന്റെ പുനരുത്ഥാനത്തിനു വലിയ ശക്തിയോടെ സാക്ഷ്യം നൽകി" (4:32,33).

യേശുവിന്റെ ഉത്ഥാനം നമ്മോട് ആവശ്യപ്പെടുന്നത് നമ്മുടെ പരിപാവനമായ ശരീരത്തെ അങ്ങനെ തന്നെ നമ്മൾ സംരക്ഷിക്കണമെന്നതാണ്. രോഗങ്ങളല്ല യഥാർത്ഥത്തിൽ അതിനെ നശിപ്പിക്കുന്നത്, പിന്നെയോ നമ്മുടെ പാപങ്ങളാണ്. പട്ടിണിമാറ്റാനുള്ള നമ്മുടെ പരിശ്രമങ്ങളുടെയും, ലൈംഗിക വൈകൃതങ്ങൾക്കെതിരെയുള്ള ബോധവത്ക്കരണത്തിന്റെയും, യുദ്ധങ്ങൾക്കും, മരണശിക്ഷയ്ക്കെതിരെയുമൊക്കെയുള്ള നിലപാടുകളുടെയും അടിസ്ഥാനവും ഇതുതന്നെയാണ്. ഗർഭച്ഛിദ്രവും, ദയാവധവും, ആത്മഹത്യാ സഹായവും (assisted suicide) എന്നും നമ്മൾ എതിർക്കും, കാരണം ജീവനു വേണ്ടി നിത്യമായി നിലപാടു സ്വീകരിക്കേണ്ടവരാണു നാം. സ്വന്തം ശരീരത്തെ മാത്രമല്ല, മറ്റുള്ളവരുടെ ശരീരത്തെയും ബഹുമാനത്തോടെ കാണാൻ ഈ നിലപാടു നമ്മെ പ്രചോദിപ്പിക്കുന്നു. ശരീരത്തിന്റെ ഉയിർപ്പിലുള്ള വിശ്വാസം കാരണം വിശ്വാസത്തിനു സാക്ഷ്യമേകേണ്ടുന്ന അവസരങ്ങളിൽ നല്ല വിശ്വാസിക്കു യാതൊരു ഭയവുമില്ലാതെ അതിനു സാധിക്കുന്നു. ജീവിതത്തിലെ



സഹനത്തിന്റെയും പീഢനത്തിന്റെയും ഇടയിൽ ക്രിസ്തീയ വിശ്വാസികൾക്ക് പ്രത്യാശ നൽകിയത് കർത്താവിന്റെ ഉത്ഥാനത്തിലുള്ള വിശ്വാസമാണ്.

മനുഷ്യജീവിതത്തെ ബാധിക്കുന്ന സാമൂഹിക വ്യവസ്ഥിതികൾക്കെതിരെ പോരാടാൻ നമ്മെ പ്രേരിപ്പിക്കുന്ന ഘടകം കൂടിയാണ് യേശുവിന്റെ ഉത്ഥാനം വഴിയായി ശരീരം പാവനമെന്നുള്ള നമ്മുടെ ചിന്ത. ഭൗതീക ദാരിദ്ര്യവും, നീതി രഹിതവും, അനാരോഗ്യകരവുമായ ഭക്ഷ്യോത്പാദനവും, മാരകരോഗങ്ങൾക്കു കാരണമാകുന്ന വ്യവസായങ്ങൾ തുടങ്ങിയവയെല്ലാം മനുഷ്യൻ ദൈവത്തിന്റെ പദ്ധതികളെ വികലമാക്കുന്നതിന്റെ ഭാഗമാണ്. സൃഷ്ടാവായ ദൈവത്തിനാണ് സൃഷ്ടവസ്തുക്കളെ വിധിക്കാനും, തിരികെ ചോദിക്കാനുമുള്ള അവകാശം. നമുക്ക് ചെയ്യാനുള്ളതെന്തെന്ന് പൗലോസ്സ് ശ്ലീഹാ പറയുന്നു: "കർത്താവിൽ നിങ്ങളുടെ ജോലി നിഷ്ഫലമല്ലെന്ന് ബോധ്യപ്പെട്ട്, അവിടുത്തെ ജോലിയിൽ സദാ അഭിവൃദ്ധി പ്രാപിച്ച് സ്ഥിരചിത്തരും അചഞ്ചലരുമായിരിക്കുവിൻ"(1 കോറി 15:58).

"ശരീരത്തിന്റെ ഉയിർപ്പിലുള്ള വിശ്വാസം" ആദിമ ക്രൈസ്തവർ ഏറ്റുപറഞ്ഞപ്പോൾ ജീർണ്ണിച്ച, വേർതിരിക്കപ്പെട്ട ശരീരഭാഗങ്ങൾ ഒരുമിച്ചു ചേർക്കപ്പെട്ടു ജീവൻ പ്രാപിക്കും എന്നല്ല അവർ ചിന്തിച്ചത്. മനുഷ്യന് അറിയാൻ സാധിക്കാത്ത രഹസ്യാത്മകമായ രീതിയിൽ ദൈവത്തിന്റെ ഇടപെടൽ മുഖാന്തരം മഹത്വീകരിക്കപ്പെട്ട ശരീരത്തോടുകൂടി ഉയർപ്പിക്കപ്പെടും എന്നതാണ്. ഇത് ദൈവം അത്ഭുതകരമായ രീതിയിൽ മനുഷ്യശരീരത്തെ പുതിയ അവസ്ഥയിലേക്കു പുനർജനിപ്പിക്കുന്നതാണ്. യേശുവിന്റെ ഉത്ഥാനം തന്നെയാണ് ഇതിന് ആധാരമായിരിക്കുന്നത്.

വി. ഗ്രന്ഥത്തിൽ മരണത്തിനുശേഷം ജീവിതത്തിലേക്ക് തിരികെയെത്താൻ ഭാഗ്യം ലഭിച്ച ചിലരെക്കുറിച്ചു വിവരിക്കുന്നുണ്ട്. പഴയനിയമത്തിൽ ഏലിയ പ്രവാചകൻ സിദോനിലെ സറേഫാത്തിലെ വിധവയുടെ മകനെ മരണശേഷം ഉയിർപ്പിക്കുന്നത് രാജാക്കന്മാരുടെ പുസ്തകത്തിൽ വിവരിക്കുന്നുണ്ട് (1 രാജാ.17:17–24). പുതിയ നിയമത്തിൽ യേശു ജായിറുസിന്റെ മകളെ ഉയിർപ്പിക്കുന്നു. (മത്താ 9:18–26, മർക്കോ 5:21 –43). അതുപോലെ തന്നെ ബഥനിയിലെ മർത്തയുടെയും മറിയത്തിന്റെയു സഹോദരൻ ലാസറിനെ മരിച്ചതിന്റെ നാലാം ദിവസം ഉയർപ്പിക്കുന്നു (യോഹ11 : 38–44). ഈ മൂന്ന് അത്ഭുതങ്ങളിലും മരിച്ചവർ തങ്ങളുടെ പഴയ ശരീരത്തോടു ജീവനിലേയ്ക്കു തിരികെ വരികെയായിരുന്നു. അതുകൊണ്ടു തന്നെ മറ്റെല്ലാവരെയും പോലെ തന്നെ അവർ വീണ്ടും മരിച്ചു. അവരാരും തന്നെ ഇന്നു ജീവിച്ചിരിപ്പില്ല. യേശുവിന്റെ ഉയിർപ്പു പഴയ ശരീരത്തിലേക്കുള്ള തിരിച്ചുപോക്കായിരുന്നില്ല. പിന്നെയോ മഹത്വീകരിക്കപ്പെട്ട ശരീരത്തോടുകൂടിയ പുതിയ അവസ്ഥയി

ലായിരുന്നു. അതുകൊണ്ടാണ് മഗ്ദലന മറിയത്തിനും, യേശുവിന്റെ ശിഷ്യന്മാർക്കും ആദ്യം യേശുവിനെ തിരിച്ചറിയാതിരുന്നതും, യേശുവിന് അടച്ചിട്ട വാതിൽ തുറക്കാതെ തന്നെ അകത്തു പ്രവേശിക്കാൻ കഴിഞ്ഞതും.

സുവിശേഷങ്ങളിൽ യേശു പൊതുവായ ഉയിർപ്പിനെക്കുറിച്ചോ, ശരീരത്തിന്റെ ഉയിർപ്പിനെക്കുറിച്ചോ അധികമൊന്നും പറയുന്നില്ല. സദുക്കായർ യേശുവിനെ കുടുക്കുവാൻ വേണ്ടി സഹോദരങ്ങളായ ഏഴുപേരെ വിവാഹം കഴിക്കുന്ന ഒരു സ്ത്രീയെക്കുറിച്ചു ചോദിക്കുന്നു (മത്താ 22:23-33, മർക്കോ 12:18-27, ലൂക്കാ 20: 27-40), "പുനരുത്ഥാനത്തിൽ അവൾ ആരുടെ ഭർത്താവായിരിക്കു"മെന്ന ചോദ്യത്തിന് യേശു നൽകുന്ന ഉത്തരം "പുനരുത്ഥാനത്തിൽ അവർ വിവാഹം ചെയ്യുകയോ ചെയ്തുകൊടുക്കുകയോ ഇല്ല. പിന്നയോ, അവർ സ്വർഗ്ഗത്തിലെദൂതന്മാരെപ്പോലെയായിരിക്കും". മാലാഖമാരുടെ ജീവിതത്തെക്കുറിച്ച് വളരെ പരിമിതമായേ അറിവേ നമുക്കുള്ളൂ. എങ്കിലും മരിച്ചു ഉയിർക്കുന്നവർക്കല്ലാവരും പരസ്പരം തിരിച്ചറിയാൻ കഴിയുന്ന ജീവിതാവസ്ഥയിലായിരിക്കുമെന്ന് നമുക്ക് അനുമാനിക്കാം.

നമ്മുടെ ഇപ്പോഴത്തെ ശരീരവും ഉയിർത്തെഴുന്നേറ്റതിനു ശേഷമുള്ള മഹത്വീകരിക്കപ്പെട്ട ശരീരവും തമ്മിൽ ഒന്നു മറ്റൊന്നിന്റെ തുടർച്ചയായതിനാൽ, അഭേദ്യമായ ബന്ധമാണുള്ളത്. മഹത്വീകരിക്കപ്പെട്ട ശരീരം കൂടുതൽ ശക്തിയുള്ളതും, അഴിയാത്തതും (incorruptible) ആയിരിക്കുമെന്നു മാത്രം. അതുകൊണ്ട് വരാനിരിക്കുന്ന ഈ സൗഭാഗ്യത്തെ മുന്നിൽ കണ്ടുകൊണ്ടായിരിക്കണം ഇപ്പോഴുള്ള ശരീരത്തിന്റെ പരിശുദ്ധിയും നന്മയും നാം കാത്തുസൂക്ഷിക്കേണ്ടത്. നമുക്ക് ഈ ശരീരം തന്ന ദൈവത്തിനു തന്നെ ഇതു തിരികെ സമർപ്പിക്കപ്പെടേണ്ടതാണ്. ഈ സമർപ്പണം അതിന്റെ പൂർണ്ണതയിൽ അനുഭവിക്കുന്നതും അറിയുന്നതും പൊതുവായ ഉയിർപ്പിലാണ്.

യേശുവിന്റെ ഉത്ഥാനത്തിന്റെ മറ്റൊരു സമ്മാനം ക്രിസ്തു സഭയെ തന്റെ ശരീരമാക്കി മാറ്റി എന്നുള്ളതാണ്. വിശ്വാസപ്രമാണത്തിൽ "ശരീരത്തിന്റെ ഉയിർപ്പിൽ" വിശ്വാസം പ്രഖ്യാപിക്കുന്നതോടൊപ്പം "ശ്ലൈഹീകവും, വിശുദ്ധവും, കാതോലികവും, അപ്പസ്തോലിക"വുമായ സഭയിലുള്ള വിശ്വാസവും നാം ഏറ്റു പറയുന്നു. അതുകൊണ്ട് സഭയാകുന്ന ശരീരത്തെയും ഗൗരവത്തോടെ നാം സംരക്ഷിക്കുകയും, പരിപോഷിപ്പിക്കുകയും ചെയ്യണം. ഈ ശരീരത്തിലൂടെയാണ് എല്ലാകാലത്തിലും, എല്ലാ സമയത്തുമുള്ള മറ്റു വിശ്വാസികളുമായി നാം ബന്ധപ്പെട്ടിരിക്കുന്നത്. പൗലോസ് ശ്ലീഹാ കോറിന്തോസിലെ വിശ്വാസികളെ "ദൈവത്തിന്റെ സഭ" എന്നാണ് അഭിസംബോധന ചെയ്യുന്നത്.കാരണം അവർ "യേശു ക്രിസതുവിൽ വിശുദ്ധരായവരും, വിശുദ്ധരാകാൻ വിളിക്കപ്പെട്ടവരുമാണ്" (1 കോറി 1:2). പിന്നീട് വളരെ കൃത്യമായും വ്യക്തമായും ശ്ലീഹാ പറയുന്നു "നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും ഓരോരുത്തരും അതിലെ അവയവങ്ങളുമാണ്" (1 കോറി 12:27). അവരുടെ ശരിയായ അസ്ഥിത്വം മനസ്സിലാക്കി അതിനനുസരിച്ച് ജീവിക്കുന്നതിനു വേണ്ടിയാണ് പൗലോസ് ശ്ലീഹാ ഇപ്രകാരം അവർക്കെഴുതുന്നത്. ഒരു വിശ്വാസിയുടെ ക്രിസ്തീയ ജീവിതം അർത്ഥപൂർണ്ണമാകുന്നത് മാമോദീസായിലൂടെ ക്രിസ്തുവിന്റെ ശരീരമായ സഭയോട് ചേർന്ന്, അവിടുന്ന് ഉത്ഥാനത്തിലൂടെ നമുക്കു ലഭ്യമാക്കിയ അനുഗ്രഹത്തിന്റെ ഭാഗമാകുമ്പോഴാണ്.

സഭയാകുന്ന ക്രിസ്തുവിന്റെ ശരീരത്തിന്റെ ഭാഗമാണു നമ്മെളെന്ന സത്യം നാം ഗൗരവത്തോടെ എടുക്കണം. അൽപം കൂടി ആഴത്തിൽ ചിന്തിച്ചാൽ മാമോദീസായിലൂടെ നമുക്കു ലഭിക്കുന്ന ഈ പുതിയ "ശരീരം" നമ്മുടെ കുടുംബത്തേക്കാൾ, രാജ്യത്തേക്കാൾ, വംശത്തേക്കാൾ വലുതാണ്. കാരണം ഉത്ഥിതനായ ക്രിസ്തു സഭയയിലൂടെയാണ് നമുക്ക് സന്നിഹിതനാകുന്നത്. ഇതു നമുക്കെല്ലാം എന്നത്തേക്കുമായി ലഭിക്കുന്ന പുതു ജീവനാണ്. ദൈവത്തിനു നമുക്ക് നൽകാനുള്ള ഏറ്റം വലിയ സമ്മാനം ദൈവപുത്രനായ ക്രിസ്തുവാണ്. അത് അവിടുന്നു നൽകാനായി തിരഞ്ഞെടുത്തിരിക്കുന്ന വഴി സഭയിലൂടെ നാം സ്വീകരിക്കുന്ന മാമോദീസയാണ്. ക്രിസ്തുവിൽ ആഴപ്പെടുന്നതിനുള്ള മാർഗ്ഗം സഭയിലൂടെ ലഭിക്കുന്ന കൂദാശകളാണ്.

സഭ ക്രിസ്തുവിന്റെ ശരീരമായതിനാൽ സഭയെ നാം ആഴത്തിൽ സ്നേഹിക്കണമെന്നത്, ലോകത്തിൽ നിന്നും, ലോകവ്യാപാരങ്ങളിൽ നിന്നും മാറി നിൽക്കണമെന്ന് അർത്ഥമാക്കുന്നില്ല. ദൈവത്തിന്റെ ആത്മാവിന് പ്രവർത്തിക്കുന്നതിന് പരിധികളില്ല. സഭയിലൂടെയല്ലാതെയും ദൈവത്തിനു മനുഷ്യരുടെ ജീവിതത്തിൽ ഇടപെടാം. എന്നാൽ നമ്മെ സംബന്ധിച്ചു ഏറ്റം നല്ലതും, ഉന്നതവും, മഹത്വകരവുമായ മാർഗ്ഗം സഭയാകുന്ന ശരീരത്തിലൂടെ ശിരസാകുന്ന ക്രിസ്തുവിനോടു ചേർന്നുനിൽക്കുക എന്നതാണ്.

ചുരുക്കത്തിൽ യേശുവിന്റെ ഉത്ഥാനം നമ്മുടെ ഭൗതീകശരീരത്തെ മനസ്സിലാക്കുന്നതനും, പൊതുവായ ഉയിർപ്പിനുശേഷമുള്ള നമ്മുടെ ശരീരത്തെ മനസ്സിലാക്കുന്നതിനും, സഭയാകുന്ന ക്രിസ്തുവിന്റെ ശരീരത്തെ കൂടുതൽ മനസ്സിലാക്കുന്നതിനും നമ്മെ സഹായിക്കുന്നു. ഉത്ഥാനം രണ്ടായിരം വർഷം മുമ്പു നടന്ന ഒരു സംഭവമെന്നപോലെ തന്നെ നമ്മുടെ മഹത്വകരമായ ഭാവിയുടെ



അടയാളവുമാണ്. ദൈവം യേശുവിലൂടെ നമുക്കു വേണ്ടി നേടിയെടുത്ത വിജയത്തിന്റെ അടയാളവും, ആ വിജയത്തിൽ നമ്മുടെ ഭാഗഭാഗിത്വവും ഇതിൽ വാഗ്ദാനം ചെയ്തിരിക്കുന്നു. ഒരു സ്നേഹ ബന്ധത്താൽ മനുഷ്യന്റെ ഹൃദയത്തെ ദൈവം ഉത്ഥാനത്തിലൂടെ സ്നേഹപൂർവ്വം സ്പർശിച്ചു. മനുഷ്യന് ദൈവം എന്താണെന്നും എങ്ങനെയാണെന്നും യേശുവിന്റെ ഉത്ഥാനത്തിലൂടെ കൂടുതൽ അറിയാൻ അവസരം ലഭിച്ചു.

യേശു തന്റെ ഉത്ഥാനത്തിന്റെ ശക്തിയിൽ മനുഷ്യമക്കളെ പാപമരണത്തിൽ നിന്ന് ജീവനിലേക്ക് ഉയർത്തി. അതിനാൽ ക്രിസ്തുവിൽ നവീകരിക്കപ്പെട്ട് പുതിയ സൃഷ്ടികളായി നമ്മൾ മാറി. ഉത്ഥാനത്തിൽ വിശ്വസിച്ച് ഏറ്റുപറയുന്നവന് ക്രിസ്തുവിൽ ഒരു പുതിയ അസ്തിത്വം ലഭിക്കുന്നു. അതുകൊണ്ട് യേശുവിന്റെ ഉത്ഥാനം ഒരു പഴയ സംഭവമല്ല, അതു ഇന്നു നമ്മിലെത്തി, നാം ഓരോരുത്തരെയും ഗ്രസിച്ചിരിക്കുന്ന അനുഭവമാണ്. ഇതു ഒരു ദിവസത്തെ അനുഭവമല്ല- നമ്മുടെ എല്ലാ പ്രാർത്ഥനയുടെയും, ആരാധനയുടെയും, ഞായറാഴ്ച ആചരണത്തിന്റെയും-അടിസ്ഥാനമാണ്. പലവിധ കാരണങ്ങളാൽ നമ്മളൊക്കെ അശക്തരെന്നു നാം വിചാരിക്കുന്ന ഈ കാലഘട്ടത്തിൽ യേശുവിന്റെ ഉത്ഥാനത്തിൽ നിന്നും നമുക്കു ലഭിക്കുന്ന ശക്തി നമ്മെ കൂടുതൽ ബലപ്പെടുത്തണം. അന്നു അടച്ചിട്ട വാതിൽ തുറക്കാതെ അകത്തു പ്രവേശിച്ചവനായ, ഉത്ഥാനം ചെയ്ത ക്രിസ്തു, ഇന്ന് അനേകം ഹൃദയ വാതിലുകൾ തുറന്ന് അകത്തു പ്രവേശിക്കട്ടെയെന്നു നമുക്കു പ്രാർത്ഥിക്കാം. ഉയിർപ്പിന്റെ ഏറ്റം വലിയ സന്തോഷം ക്രിസതു ഇന്നും എന്നും ജീവിക്കുന്നുവെന്നതാണ്. അങ്ങനെ ഇന്നും ജീവിക്കുന്ന ക്രിസ്തുവുമായുള്ള ആഴമായ ബന്ധത്തിൽ നമുക്കും അനുദിനം വളരാം.

**കവർ സ്റ്റോറി**



റവ. ഡോ. ജോൺസൺ കാക്കനാട്ട്

# അപഹരിക്കപ്പെടുന്ന ക്രിസ്തു




ആഴ്ചയുടെ ഒന്നാം ദിവസം അതിരാവിലെ മഗ്ദലന മറിയം യേശുവിന്റെ ശവകുടീരത്തിനു സമീപത്തേക്കുവന്നു. അതിന്റെ കല്ല് മാറ്റപ്പെട്ടിരിക്കുന്നതായി അവൾ കണ്ടു. അവൾ ഉടനെ ഓടി ശിമയോൻ പത്രോസിനേയും യോഹന്നാനേയും വിവരം അറിയിച്ചു. മറിയം കല്ലറയ്ക്കു വെളിയിൽ കരഞ്ഞുകൊണ്ടിരിക്കുമ്പോൾ കുനിഞ്ഞ് കല്ലറയിലേക്ക് നോക്കി വെള്ള വസ്ത്രം ധരിച്ച രണ്ട് ദൂതന്മാർ യേശുവിന്റെ ശരീരം വച്ചിരിക്കുന്നിടത്ത് ഇരിക്കുന്നത് അവൾ കണ്ടു. അവർ അവളോട് ചോദിച്ചു സ്ത്രീയേ നീ എന്തിനാണ് കരയുന്നത്? അവൾ പറഞ്ഞു യഹൂദർ എന്റെ കർത്താവിനെ അപഹരിച്ചു കൊണ്ടുപോയി. അവർ അവനെ എവിടെയാണ് വച്ചിരിക്കുന്നത് എന്ന് എനിക്കറിയില്ല. ഇത് പറഞ്ഞിട്ട് അവൾ പിറകോട്ട് നോക്കിയപ്പോൾ യേശു നില്ക്കുന്നത് കണ്ടു. അത് തോട്ടക്കാരനാണെന്ന് വിചാരിച്ച് അവൾ പറഞ്ഞു പ്രഭോ, അങ്ങ് എന്റെ കർത്താവിനെ എടുത്തു കൊണ്ട് പോയെങ്കിൽ എവിടെവച്ചു എന്ന് എന്നോടുപറയുക ഞാൻ അവനെ എടുത്തുകൊണ്ട് പൊയ്ക്കൊള്ളാം. യേശു അവളെ വിളിച്ചു 'മറിയം'. അവൾ തിരിഞ്ഞ് റബ്ബോനി എന്റെ ഗുരു എന്ന് ആത്മ നിർവൃതിയോടെ വിളിച്ചു. അല്പസമയത്തേക്ക് യേശു തന്റെ ജീവിതത്തിൽ നിന്നും മാറ്റപ്പെട്ടപ്പോൾ മഗ്ദലന മറിയം അനുഭവിക്കുന്ന മനോവ്യഥയും കണ്ടുമുട്ടലിനുശേഷമുള്ള ആത്മനിർവൃതിയും വിശുദ്ധ യോഹന്നാൻ തന്റെ സുവിശേഷത്തിൽ വിവരിക്കുന്നു. (യോഹ 20: 1–18).

ഇവളിൽ നിന്നാണ് ഏഴ് പിശാചുക്കളെ കർത്താവ് പുറത്താക്കിയത്. അതുകൊണ്ട് തന്നെ ജീവിതത്തിലുടനീളം ക്രിസ്തുവിനൊപ്പം ആയിരിക്കാൻ ഇവൾ അതിയായി ആഗ്രഹിച്ചതും ആ സാന്നിധ്യം അപഹരിക്കപ്പെട്ടപ്പോൾ അവൾ നിലവിളിച്ച് കരഞ്ഞതും. കുരിശിൻ ചുവട്ടിൽ നിന്നപ്പോൾ തനിക്ക് ഭൂമിയിൽ ഉണ്ടായിരുന്ന ഏക അഭയം നഷ്ടപ്പെട്ട ദു:ഖത്തോടെ അവൾ നിന്നത്. അതുകൊണ്ടാണ് അതിരാവിലെ അവൾ കല്ലറയിലേക്ക് ഓടിയത്. വല്ലാതെ പരിഭ്രമിച്ചുപോയ അവൾ ശിഷ്യന്മാരുടെ അടുത്തേക്ക് ഓടിപ്പോയി പറഞ്ഞു നമ്മുടെ കർത്താവിനെ ആരോ അപഹരിച്ചു. ക്രിസ്തു അപഹരിക്കപ്പെടുന്നു.

ശൂന്യമായ കല്ലറ കണ്ട് വിശ്വസിച്ച് ശിഷ്യന്മാർ തിരിച്ചുപോയിട്ടും മറിയം അവിടം വിട്ടുപോകാതെ നില്ക്കുകയാണ്. ക്രിസ്തു അവൾക്ക് പ്രത്യക്ഷപ്പെടുന്നു. ഉത്ഥിതന്റെ ആദ്യദർശനം. കണ്ണീരിന്റെ മൂടുപടമണിഞ്ഞവളെ ക്രിസ്തു പേരു ചൊല്ലി വിളിക്കുന്നു. തരളിതമായി എന്റെ ഗുരു എന്നവൾ പ്രത്യുത്തരിച്ചു. ക്രിസ്തു തന്നോടൊപ്പം ആയിരിക്കാനും തനിക്കു വേണ്ടി ആയിരിക്കാനുമുള്ള ആഗ്രഹം ഈ വാക്കുകളിലൂടെ പ്രകടമാകുന്നു. നമുക്ക് സ്നേഹം നല്കിയവർ നമുക്ക് സമ്മാനിക്കുന്നതെത്രയെന്നും എന്തൊക്കെയാണെന്നും നമുക്കൊരു നിശ്ചയവുമില്ല. എന്നാൽ ആ സ്നേഹം നിലനില്ക്കുമ്പോൾ ആകട്ടെ നല്കിയതിനേക്കാൾ എത്രയോ മടങ്ങുകളാണു നമ്മളിൽ നിന്നും തിരികെയെടു

ക്കുപ്പെടുന്നത്. നമുക്ക് സ്വപ്നം നല്കിയവർ അപഹരിക്കപ്പെടുമ്പോൾ സ്വപ്നം മാത്രമല്ല നിദ്രകൂടി അപഹരിക്കപ്പെടുന്നു. ഓർമ്മയ്ക്കായി ഒരു തിരുശേഷിപ്പ് പോലും അവശേഷിക്കാത്ത കല്ലറയ്ക്ക് മുമ്പിൽ വിതുമ്പുന്ന മറിയത്തോടുള്ള യേശുവിന്റെ ചോദ്യം നീ എന്തിനാണ് കരയുന്നത്? എല്ലാവരും ഉപേക്ഷിച്ച കുരിശിന്റെ വഴിയിൽ അശ്ലീലം നിറഞ്ഞ ഫലിതങ്ങൾക്കിടയിലൂടെ അവൾ നടന്നു. കുരിശിൻ ചുവട്ടിലേക്ക്, കല്ലറയിലേക്ക്, അപഹരിക്കപ്പെട്ടവനെ തേടി ആദ്യത്തെ സുവിശേഷകയാകാൻ വിളിക്കപ്പെട്ടവൾ.



തന്നോടൊപ്പം ആയിരിക്കാനും സുവിശേഷം പ്രസംഗിക്കാനും താൻ വിളിച്ചു ചേർത്ത പന്ത്രണ്ട് പേരിൽ ഒരുവനായ യൂദാസ്കറിയോത്തയിൽ നിന്നും ക്രിസ്തു സാന്നിധ്യം പിശാച് അപഹരിച്ചപ്പോൾ അവൻ ചതിയനും ഒറ്റുകാരനുമായി മാറി. ക്രിസ്തുവിന് അവൻ നല്കി മുപ്പത് വെള്ളിനാണയങ്ങളുടെ വില. ദൈവാലയ ഭണ്ഡാരത്തിനു പോലും വേണ്ടാത്ത ചിതറിയ നാണയങ്ങൾ. ആത്മഹത്യയെന്ന കൊടും പാപത്തിലേക്ക് അവൻ ചെന്നടുക്കുന്നു. അനനിയാസ്-സഫീറ ദമ്പതികളുടെ ജീവിതത്തിൽനിന്നും ക്രിസ്തു സാന്നിദ്ധ്യം സമ്പത്തിന്റെ രൂപത്തിൽ അപഹരിക്കപ്പെട്ടപ്പോൾ ജീവൻ നഷ്ടപ്പെടുത്തേണ്ടിവന്നു. വഴിയിൽ വീണ് കിടക്കുന്നവനെ കാണാതിരിക്കാൻ തക്കവണ്ണം മുമ്പേ ഗമിച്ചവരുടെ കണ്ണുകളിൽനിന്നും ദൈവകരുണ അപഹരിക്കപ്പെട്ടപ്പോൾ സമറായൻ നല്ല സമറിയാക്കാരനായി മാറുന്ന പശ്ചാത്തലം. അഞ്ചപ്പവും രണ്ടുമീനുമായി യേശുവിന്റെ പ്രസംഗം കേൾക്കാൻ വന്ന ബാലനിൽ നിന്ന് സ്നേഹത്തിന്റെയും പങ്കുവയ്ക്കലിന്റെയും ദൈവീകഭാവം അപഹരിക്കപ്പെടാതിരുന്നപ്പോൾ അത് അയ്യായിരം പേർക്കുള്ള ആഹാരമെന്ന ക്രിസ്തുവിന്റെ അടയാളമായി ജീവന്റെ അപ്പമായി മാറാൻ.

മനുഷ്യ ജീവിതത്തിൽ ദൈവം ഇന്ന് അപഹരിക്കപ്പെടുന്നു. പാർശ്വവത്ക്കരിക്കപ്പെട്ടവരുടെ, ഇടറിപ്പോയവരുടെ, പാവപ്പെട്ടവരുടെ, കുഞ്ഞുങ്ങളുടെ, അഭയാർത്ഥികളുടെ ..... അങ്ങനെ നിരവധിപ്പേരുടെ കർത്താവിനെ ആരോ അപഹരിക്കുന്നു. ഭൂമിയിലെ പാവപ്പെട്ടവർക്കും അടിച്ചമർത്തപ്പെട്ടവർക്കും ദൈവം മാത്രമാണ് തുണ. അവരിൽനിന്ന് ദൈവം പോലും അപഹരിക്കപ്പെട്ടാലെന്തു ചെയ്യും ഓരോ ക്രൈസ്തവനിലും ഈ ചിന്ത ആഴമായി ഉണ്ടാകണം. ആരുടെയും ജീവിതത്തിൽ നിന്ന് ക്രിസ്തു അപഹരിക്കപ്പെടാതിരിക്കട്ടെ. ക്രിസ്തു അപഹരിക്കപ്പെട്ടതോർത്തുള്ള മറിയത്തിന്റെ വിലാപം. അതിനുശേഷം സംഭവിക്കാനിരുന്ന സുവിശേഷത്തിലെ, സഭയിലെ കാര്യങ്ങളെക്കുറിച്ചുള്ള ഒരു സൂചനയായിരുന്നു. ദാരിദ്ര്യത്തെ കാണാതെയും ദരിദ്രനെ നമസ്കരിക്കാതെയും ഉള്ള കാലത്തിന്റെ പോക്കിൽ ക്രിസ്തു അപഹരിക്കപ്പെടുന്നുണ്ട്. ദരിദ്രനെ തഴയരുത് എന്നായിരുന്നു ജറുസലെം കൗൺസിലിൽ വച്ച് വിശുദ്ധ പൗലോസിന് ലഭിച്ച തിരുത്ത്. പൗലോസ് അതിനെ അക്ഷരമാക്കി, ജീവിതമാക്കി. ദരിദ്രനു നല്കേണ്ട പ്രത്യേക പരിഗണന, വികസനത്തിലും വിദ്യാഭ്യാസത്തിലും അവനുള്ള പരിഗണന അടഞ്ഞു പോകുന്നുവെങ്കിൽ ക്രിസ്തു അപഹരിക്കപ്പെടുകയാണ് അവനിൽനിന്നും. ദരിദ്രന്റെ നരകം കൊണ്ടാണ് ധനികന്റെ പറുദീസാ സൃഷ്ടിക്കപ്പെടുന്നത്. കുപ്പയിൽനിന്ന് വിരുന്നുമേശയിലേക്ക് ദരിദ്രനെ ഉയർത്തുന്ന ഒരു ദൈവത്തെ ബൈബിൾ കാണിക്കുന്നുണ്ട്. താൻ ആഗ്രഹിക്കുന്ന ഭക്തിയും ഉപവാസവും എന്തെന്ന് ദൈവം അരുൾചെയ്യുന്നുണ്ട്. ദുഷ്ടതയുടെ കെട്ടുകൾ പൊട്ടിക്കുകയും നുകത്തിന്റെ കയറുകൾ അഴിക്കുകയും മർദ്ദിതരെ സ്വതന്ത്രരാക്കുകയും ചെയ്യുന്നതല്ലേ ഞാൻ ആഗ്രഹിക്കുന്ന ഉപവാസം.

വിശക്കുന്നവനുമായി ആഹാരം പങ്കുവയ്ക്കുകയും വീടില്ലാത്തവനെ വീട്ടിൽ സ്വീകരിക്കുയും നഗ്നനെ ഉടുപ്പിക്കുകയും ഉറ്റവനിൽനിന്ന് ഒഴിഞ്ഞുമാറാതിരിക്കുകയും ചെയ്യുന്നതാണ് ഉത്തമം. വാഴ്ത്തിയ അന്നത്തിൽ നിന്ന് ഒരു വറ്റ് വിശക്കുന്നവനുമായി പങ്കുവയ്ക്കാം. ദരിദ്രന്റെ സുവിശേഷമായിരുന്നു ക്രിസ്തു. സ്വയം ദരിദ്രനായി നിലകൊണ്ടു. ദരിദ്രരെ നിങ്ങൾ ഭാഗ്യവാന്മാർ ...നിങ്ങൾ തൃപ്തരാകും. 'സ്നേഹപൂർവ്വം ഒരു വീട്' എന്നതിന്റെ പ്രസക്തി ഇവിടെ ഏറുകയാണ്. നീ പൂർണ്ണനാകാൻ ആഗ്രഹിക്കുന്നുവെങ്കിൽ പോയി നിനക്കുള്ളതെല്ലാം വിറ്റ് ദരിദ്രന് കൊടുക്കുക. അപ്പോൾ സ്വർഗ്ഗത്തിൽ നിനക്ക് നിക്ഷേപമുണ്ടാകും. കർത്താവിന്റെ ആത്മാവ് എന്റെമേൽലുണ്ട് ദരിദ്രരെ സുവിശേഷം അറിയിക്കുവാൻ അവിടുന്ന് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു. ഇത് ഓരോ ക്രൈസ്തവന്റേയും വിളിയാണ്. അപഹരിക്കപ്പെടാതിരിക്കട്ടെ ക്രിസ്തു നമ്മിൽ നിന്ന്, അപരനിൽനിന്ന്, സമൂഹത്തിൽ നിന്ന്, കുടുംബങ്ങളിൽ നിന്ന്.

കവർ സ്റ്റോറി



സിസ്റ്റർ ഡോ. നമിത SIC

# യേശുനാഥന്റെ ആത്മബലിയിൽ പങ്കുചേർന്ന് അനുഗ്രഹീതരാകാം!

നമ്മുടെ കർത്താവിന്റെ പുതിയ പെസഹാ, പീഡാസഹനം, കുരിശുമരണം, ഉത്ഥാനം എന്നീ മഹാ സംഭവങ്ങളിൽ ഉൾച്ചേർന്ന് നമുക്കും സർവലോകത്തിനും അനുഗ്രഹം പ്രാപിക്കാനുള്ള കാലമാണല്ലോ ഹാശാ ആഴ്ച്ച അഥവാ വിശുദ്ധ വാരം. നല്ല ഒരുക്കത്തോടെ വിശുദ്ധ വാരത്തിലേക്കു പ്രവേശിച്ച് അനുഗ്രഹം പ്രാപിക്കാൻ സഹായകമായ ചില ചിന്തകൾ "പെസഹാ ത്രിദിനങ്ങൾ", "നമ്മുടെ കർത്താവിന്റെ പീഡാനുഭവവും കുരിശു മരണവും", "കർത്താവിന്റെ പീഡാനുഭവത്തിന്റെ ലക്ഷ്യം", പീഡാനുഭവത്തിൽ അർത്ഥപൂർണമായി പങ്കുചേരാനുള്ള മാർഗങ്ങൾ" എന്നീ നാലു ശീർഷകങ്ങളിലായി അവതരിപ്പിക്കുകയാണിവിടെ. ഇത് ശ്രദ്ധാപൂർവം വായിച്ച് പ്രാർത്ഥനാപൂർവം മനനം ചെയ്യുകയും കഴിഞ്ഞ ലക്കത്തിലെ "തപസിന്റെ ആയുധങ്ങൾ ധരിച്ച് അനുഗ്രഹീതരാകാം" എന്ന എന്റെ ലേഖനംകൂടെ ഇതോടു ചേർത്തു വായിച്ച് ധ്യാനിക്കുകയും ചെയ്യുക

**"പെസഹാ ത്രിദിനങ്ങൾ":** പെസഹാ വ്യാഴം, ദുഃഖവെള്ളി, ഉത്ഥാന ഞായർ എന്നീ മൂന്നു ദിവസങ്ങളെ "പെസഹാ ത്രിദിനങ്ങൾ" എന്നാണ് പൗരസ്ത്യപിതാക്കന്മാർ വിളിച്ചിരുന്നത്. നമ്മുടെ കർത്താവിന്റെ പുതിയ പെസഹാ, പീഡാസഹനം, കുരിശുമരണം, ഉത്ഥാനം എന്നിവയും, ഇവയുടെ കൗദാശിക അനുസ്മരണവും ആവിഷ്ക്കരണവുമായ പരിശുദ്ധ കുർബാനയുമാണ് ഹാശാ ആഴ്ച്ചയിൽ പ്രത്യേകിച്ച് പെസഹാ ത്രിദിനങ്ങളിൽ വിശ്വാസികളുടെ പരിചിന്തനത്തിനും ധ്യാനത്തിനുമായി മതബോധന പ്രസംഗങ്ങളിലൂടെ പിതാക്കന്മാർ പകർന്നു നല്കിയിരുന്നത്. പിതാവായ ദൈവത്തിന് മനുഷ്യകുലത്തോടുള്ള അനന്ത സ്നേഹത്തിന്റെ ആഴങ്ങളിലേക്കാണ് പെസഹാ ത്രിദിനങ്ങൾ നമ്മെ നയിക്കുന്നത്. "അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചു പോകാതെ നിത്യജീവൻ പ്രാപിക്കുന്നതിനു വേണ്ടി തന്റെ ഏകജാതനെ നല്കുവാൻതക്ക വിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു" (യോഹ 3:16). പിതാവായ ദൈവത്തിന്റെ ഈ കരുണാർദ്ര സ്നേഹത്തെ ശ്ലീഹാ തന്റെ ലേഖനത്തിൽ ഇപ്രകാരം വിശദമാക്കുന്നു: "നാം ദൈവത്തെ സ്നേഹിച്ചു എന്നതിലല്ല, അവിടുന്നു നമ്മെ സ്നേഹിക്കുകയും നമ്മുടെ പാപങ്ങൾക്കു പരിഹാരബലിയായി സ്വപുത്രനെ അയയ്ക്കുകയും ചെയ്തു എന്നതിലാണ് സ്നേഹം" (1 യോഹ 4:10). പാപികളായ നമ്മുടെ പാപങ്ങൾക്ക് പരിഹാര ബലിയായി, അഥവാ മോചനദ്രവ്യമായി, സ്വപുത്രനെ നല്കാൻ തക്കവിധം ദൈവം നമ്മെ അത്രമാത്രം സ്നേഹിച്ചു. വി. പൗലോസ് ശ്ലീഹായുടെ വാക്കുകളിൽ പറഞ്ഞാൽ, "തന്റെമുമ്പാകെ സ്നേഹത്തിൽ പരിശുദ്ധരും നിഷ്കളങ്കരുമായിരിക്കാൻ ലോകസ്ഥാപനത്തിനു മുമ്പുതന്നെ അവിടുന്നു നമ്മെ ക്രിസ്തുവിൽ തിരഞ്ഞെടുത്തു. യേശുക്രിസ്തു വഴി നാം അവിടുത്തെ പുത്രരായി ദത്തെടുക്കപ്പെടണമെന്ന് അവിടുന്ന് തന്റെ ഹിതവും ലക്ഷ്യവുമനുസരിച്ച് മുൻകൂട്ടി തീരുമാനിച്ചു" (എഫേ 1:4).

യേശുവിന്റെ പീഡാസഹനവും, ശിഷ്യരോടൊത്തുള്ള പെസഹാ ഭക്ഷണവും, കുരിശുമരണവും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. പീഡാസഹനത്തിനുമുമ്പ് തന്റെ അരുമശിഷ്യരോടൊത്ത് പെസഹാ ഭക്ഷിക്കുവാൻ യേശുനാഥൻ അത്യധികം ആഗ്രഹിച്ചു (ലൂക്കാ

22:15). ആ ധന്യമുഹൂർത്തത്തിൽ തന്റെ തിരുശരീര രക്തത്താലുള്ള പുതിയ ഉടമ്പടി സ്ഥാപിച്ചുകൊണ്ടരുളിച്ചെയ്തു, "എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്യുവിൻ" (22:20). ദിവ്യനാഥന്റെ ഈ കല്പനയനുസരിച്ച് തിരുസഭ രണ്ടായിരം വർഷത്തിലധികം ഇതാഘോഷിച്ചു. എങ്കിലും ഈ ദിവ്യരഹസ്യത്തിന്റെ അർത്ഥവ്യാപ്തി നാം വേണ്ടവിധത്തിൽ മനസിലാക്കിയെന്നു പറയാനാവില്ല. പാപികളായ നമ്മുടെ പാപങ്ങൾക്ക് പരിഹാരബലിയായി, അഥവാ മോചനദ്രവ്യമായി, സ്വപുത്രനെ നല്കിയ കരുണാസമ്പന്നനായ പിതാവിന്റെ ഈ സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും ആഴങ്ങളിലേക്ക് ഉളിയിട്ടിറങ്ങി അതു പൂർണമായി ഗ്രഹിക്കാൻ ആർക്കു കഴിയും! ദൈവപുത്രനെ കുരിശിലേറ്റുകവഴി മനുഷ്യകുലത്തിന്റെ പാപം അതിന്റെ പാരമ്യത്തിലെത്തിയപ്പോൾ ദൈവകാരുണ്യവും അതിന്റെ പാരമ്യത്തിലെത്തി. അയോഗ്യപാപികളെ എന്നേക്കുമായി വീണ്ടെടുത്ത് രക്ഷിക്കുവാനായി ദൈവപുത്രന്റെ കുരിശുമരണത്തിലൂടെ സ്ഥാപിതമായ തിരുശരീരരക്തങ്ങളിലൂടെയുള്ള നിത്യഉടമ്പടിയായ പരിശുദ്ധകുർബാനയിലൂടെ പഴയത് (നിഴലായവ) പൂർണമാക്കപ്പെട്ടു. ദൃഷ്ടാന്തങ്ങളെല്ലാം നിറവേറി, പ്രവചനങ്ങൾ പൂർത്തിയാക്കപ്പെട്ടു. തന്നെ തിരസ്കരിച്ച് കുരിശിൽതറച്ച തന്റെ ജനത്തോടുകൂടെ എന്നേയ്ക്കും വസിക്കുവാൻ അവിടുത്തെ തിരുശരീരരക്തങ്ങളാലുള്ള പുതിയ ഉടമ്പടി സ്ഥാപിച്ചു. അതുവഴി നമ്മെ മരണത്തിൽനിന്ന് മരണമില്ലായ്മയിലേക്ക്, ജീവൽതുറമുഖത്തേക്ക് ആനയിച്ചു. അങ്ങനെ സകലജനത്തിന്റെയും പ്രതീക്ഷകൾ സഫലമായി, പ്രവചനങ്ങൾ നിറവേറി. ഹാബേലിന്റെ ബലിയും, നോഹയുടെ യാഗാർപ്പണവും, മൽക്കിസദേക്കിന്റെ കാഴ്ചയർപ്പണവും, അബ്രഹാമിന്റെ ബലിയും, ഏലിയായുടെ ദഹനബലിയും, മറ്റു ബലികളുമെല്ലാം പുതിയനിയമത്തിൽ യേശു അർപ്പിച്ച ബലിയുടെ മുൻകുറികളും സൂചനകളും പ്രതീകങ്ങളുമായിരുന്നു. യഹൂദർ ജറുസലേമിൽ പെസഹാതിരുനാൾ ആഘോഷിക്കുന്ന സമയത്തായിരുന്നു യേശുവിന്റെ കുരിശുമരണം. അതിനാൽ ദൈവം ഇസ്രായേല്യരെ മോചിപ്പിക്കുന്ന പ്രവൃത്തി യേശുവിന്റെ രക്ഷാകരമായ കുരിശിലെ ബലിയിലൂടെ പൂർത്തിയാക്കാനിരിക്കുന്ന ദൈവീക ഇടപെടലിന്റെ മുൻരൂപമായി നാം മനസിലാക്കുന്നു. യേശുവിന്റെ കുരിശുമരണവും കടന്നുപോകലും പുതിയ ഇസ്രായേലിനെ സംബന്ധിച്ചിടത്തോളം പാപത്തിന്റെ അടിമത്തത്തിൽ നിന്നുള്ള മോചനവും സ്വർഗീയ കാനാൻ ആകുന്ന ജീവൽതുറമുഖത്തേക്കുള്ള വഴിയും വാതിലുമായി ഭവിച്ചു. അവിടുത്തെ തിരുശരീരരക്തങ്ങൾ യാത്രാഭക്ഷണമായി മാറുകയും ചെയ്തു.



യാണ് ദൈവകാരുണ്യത്തിന്റെ പാരമ്യം നമ്മിലേക്കു പ്രവഹിച്ചത്. ക്രിസ്തുസംഭവത്തെ മുഴുവൻ, പ്രത്യേകിച്ച് യേശുവിന്റെ കുരിശിലെ ബലിയെയും മരണോത്ഥാനത്തെയും കൗദാശികമായി ആവിഷ്കരിക്കുകയും അനുസ്മരിക്കുകയും ചെയ്യുകയാണ് പരിശുദ്ധ കുർബാനയിലൂടെ. ദൈവകാരുണ്യത്തിന്റെ പാരമ്യമായ ഈ കൂദാശയിലൂടെ അയോഗ്യപാപികളായ നമുക്ക് ദൈവത്തോടുള്ള ഇടമുറിയാത്ത ആത്മബന്ധത്തിലേക്കും അങ്ങുമായുള്ള ഐക്യത്തിലേക്കും പ്രവേശിക്കാനുള്ള വാതിൽ തുറക്കപ്പെട്ടു.

പരിശുദ്ധ കുർബാനയാകുന്ന പുതിയ ഉടമ്പടി സ്ഥാപനംവഴി യേശു പഴയ പെസഹാ മാറ്റി പുതിയ പെസഹാ സ്ഥാപിച്ചു. ഇതുവഴി

ലോകപാപപരിഹാരാർത്ഥം ക്രിസ്തുനാഥൻ സ്വയം ബലിവസ്തുവും ബലിയർപ്പകനുമായിത്തീർന്നുകൊണ്ട് ഒരു നിത്യഹോമയാഗമായി തന്നെത്തന്നെ പരമപിതാവിനു സമർപ്പിച്ചു. അൾത്താരയിലർപ്പിക്കപ്പെടുന്ന ഓരോ ബലിയിലും നാം അവിടുത്തോടു ചേർന്ന് പരമപിതാവിന് ഈ ബലിയർപ്പിക്കുകയാണ്. പഴയനിയമ പശ്ചാത്തലത്തിലെ എല്ലാ ബലികളും നമ്മുടെ കർത്താവിന്റെ ഈ നിത്യഹോമയാഗത്തെ സൂചിപ്പിക്കുന്ന അടയാളങ്ങൾ മാത്രമായിരുന്നു. എന്നാൽ നമ്മുടെ കർത്താവായ യേശുമിശിഹാ പഴയതിനെയെല്ലാം പൂർത്തീകരിച്ചുകൊണ്ട് എന്നേക്കുമായി തന്നെത്തന്നെ നിത്യഹോമയാഗമായി പരമപിതാവിനർപ്പിച്ചു. പിതാവ് വിശുദ്ധീകരിച്ച് ലോകത്തിലേക്കയച്ച ഊനമറ്റ കുഞ്ഞാടായതിനാൽ അവൻ അർപ്പിച്ച ബലിക്ക് ലോകത്തിന്റെ പാപങ്ങൾ എടുത്തുമാറ്റാൻ കഴിയും. അത് സർവലോകത്തിന്റെയും പാപത്തെ പരിഹരിക്കാൻ തക്കവിധം മതിയായതും പൂർണമായതുമായ യാഗമാകുന്നു. "നമ്മുടെ പാപങ്ങളുടെ മോചനത്തിനായി മരണത്തിനേല്പിക്കപ്പെടുകയും നമ്മുടെ നീതീകരണത്തിനായി ഉയിർപ്പിക്കപ്പെടുകയും ചെയ്ത" (റോമ 4:24) യേശുക്രിസ്തുവിന്റെ നിത്യഹോമയാഗത്തിലൂടെ അനേകരുടെ പാപം നീക്കിക്കളയാൻ കഴിവുള്ള കൃപാദാനം നമുക്കു സമൃദ്ധമായി ലഭിക്കുകയും ചെയ്തു (റോമ 5:15). ഹെബ്രായർക്കെഴുതിയ ലേഖനത്തിന്റെ ഭാഷയിൽ പറഞ്ഞാൽ, "വരാനിരിക്കുന്ന നന്മകളുടെ പ്രധാന പുരോഹിതനായി ക്രിസ്തു പ്രത്യക്ഷപ്പെട്ടു. കൂടുതൽ മഹനീയവും പൂർണവും മനുഷ്യനിർമ്മിതമല്ലാത്തതും സൃഷ്ടവസ്തുക്കളിൽപ്പെടാത്തതുമായ കൂടാരത്തിലൂടെ എന്നേക്കുമായി ശ്രീകോവിലിൽ അവൻ പ്രവേശിച്ചു" (ഹെബ്രാ 9:10-11).

മനുഷ്യരുടെ രക്ഷയ്ക്കായി ദൈവം നിശ്ചയിച്ചയച്ച തിരുക്കുമാരൻ നിത്യരക്ഷ സാധിച്ചതു കോലാടുകളുടെയോ കാളക്കിടാക്കളുടെയോ രക്തത്തിലൂടെയല്ല, സ്വന്തം രക്തത്തിലൂടെ കോലാടുകളുടെയും കാളക്കിടാക്കളുടെയും രക്തംതളിക്കുന്നതും പശുക്കിടാവിന്റെ ഭസ്മം വിതറുന്നതും അശുദ്ധരെ ശാരീരികമായി ശുദ്ധീകരിക്കുന്നു. എങ്കിൽ നിത്യാത്മാവുമൂലം കളങ്കമില്ലാതെ ദൈവത്തിനു തന്നെത്തന്നെ സമർപ്പിച്ച ക്രിസ്തുവിന്റെ രക്തം ജീവിക്കുന്ന ദൈവത്തെ ശുശ്രൂഷിക്കാൻ നമ്മുടെ അന്തഃകരണത്തെ നിർജ്ജീവപ്രവർത്തികളിൽനിന്ന് എത്രയധികമായി വിശുദ്ധീകരിക്കുകയില്ല (ഹെബ്രാ 9:13-14). മനുഷ്യനിർമ്മിതവും, സാക്ഷാൽ ഉള്ളവയുടെ പ്രതിരൂപവുമായ വിശുദ്ധസ്ഥലത്തേക്കല്ല, നമുക്കുവേണ്ടി ദൈവസന്നിധിയിൽ നില്ക്കാൻ സ്വർഗത്തിലേക്കുതന്നെയാണ് യേശു പ്രവേശിച്ചത്. അത് പ്രധാന പുരോഹിതൻ തന്റേതല്ലാത്ത രക്തത്തോടുകൂടെ ആണ്ടുതോറും പ്രവേശിക്കുന്നതുപോലെ പലപ്രാവശ്യം തന്നെത്തന്നെ സമർപ്പിക്കാനായിരുന്നില്ല.... കാലത്തിന്റെ പൂർണതയിൽ തന്നെത്തന്നെ ബലിയർപ്പിച്ചുകൊണ്ട് പാപത്തെ നശിപ്പിക്കാൻ ഇപ്പോൾ ഇതാ അവൻ ഒരിക്കൽമാത്രം പ്രത്യക്ഷപ്പെട്ടിരിക്കുന്നു.... ക്രിസ്തു വളരെപ്പേരുടെ പാപങ്ങൾ ഉന്മൂലനം ചെയ്യുന്നതിനുവേണ്ടി ഒരു പ്രാവശ്യം അർപ്പിക്കപ്പെട്ടു" (ഹെബ്രാ 9:24-28).

നിത്യഹോമയാഗമായ ഈ ഏകബലിയെ കൗദാശീകമായി ആവിഷ്കരിക്കുകയും അനുസ്മരിക്കുകയും ചെയ്യുകയാണ് പെസഹാതിരുനാളിൽ സ്ഥാപിതമായ പരിശുദ്ധ കുർബാനയാകുന്ന സമ്പൂർണ ബലിയിലൂടെ.

സെഹിയോൻമാളികയിൽ യേശുവും ശിഷ്യരുമൊത്ത് അർപ്പിച്ച ആ ബലി വിരുന്നിൽ പെസഹാ തിരുക്കർമ്മങ്ങളിലൂടെ നാമും പങ്കുചേരുകയാണ്. മാത്രമല്ല ഭാവിയിൽ രക്ഷിക്കപ്പെട്ടവരോടൊത്തുള്ള മെസയാനിക വിരുന്നിന്റെ പ്രതീകവും സൂചനയുമാണിത്. അപ്പത്തിലൂടെയും വീഞ്ഞിലൂടെയും തന്റെ തിരുശരീരവും തിരുരക്തവും ശിഷ്യർക്കായി ഭാഗിച്ചതുവഴി യേശു സ്വയം പെസഹാ കുഞ്ഞാടായിത്തീരുകയാണ്. അതുവഴി ക്രിസ്തു തന്റെ മരണത്തിന്റെയും ഉയിർപ്പിന്റെയും രഹസ്യങ്ങൾ കാലത്തിൽ സന്നിഹിതമാക്കുന്നു. ഈ കൗദാശികമാനവും അതിന്റെ അർത്ഥതലങ്ങളും വി. കത്തോലിക്കാസഭയുടെ സഭാത്മകതയെയും, ആരാധനക്രമത്തെയും മനസിലാക്കുന്നവർക്കു മാത്രമേ തിരിച്ചറിയാൻ സാധിക്കുകയുള്ളു. അന്ത്യ അത്താഴമല്ല, അത്താഴത്തിനുശേഷം അവിടുന്നു സ്ഥാപിച്ച തന്റെ തിരുശരീരരക്തത്താലുള്ള നിത്യമായ പുതിയ ഉടമ്പടി. ഇത് പ്രൊട്ടസ്റ്റന്റു സമൂഹങ്ങളുടെ തിരുവത്താഴവും, കർത്തൃമേശയും, സ്വർഗീയവിരുന്നും, ഓർമ്മയാചരണവുമൊന്നുമല്ല. നമ്മുടെ ഹൈന്ദവസഹോദരർ അമ്പലങ്ങളിൽനിന്നു സ്വീകരിക്കുന്ന പ്രസാദംപോലെയുമല്ല പരി. കുർബാനയെന്ന പരമരഹസ്യം. ഈ സത്യം നാം ഒരിക്കലും വിസ്മരിക്കരുത്. വി. കത്തോലിക്കാ സഭയുടെ വിശ്വാസം സ്വീകരിച്ച് നമ്മോടു ചേർന്ന അനേകം പ്രൊട്ടസ്റ്റന്റ് സഹോദരങ്ങളും ഹൈന്ദവ സഹോദരങ്ങളും നമ്മുടെ ഇടയിൽ ഉള്ളതിനാൽ ഈ ഒരു ലാഘവത്വം പരി. കുർബാന അനുഭവത്തിൽ ഉണ്ടാകാതെ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

### നമ്മുടെ കർത്താവിന്റെ പീഡാനുഭവവും കുരിശുമരണവും

യേശുവിന്റെ ശിക്ഷാവിധി, പീഡാസഹനം, കുരിശുമരണം, എന്നിവയെക്കുറിച്ച് എല്ലാ സുവിശേഷകരും രേഖപ്പെടുത്തിയിട്ടുണ്ട് (മത്താ 26:1–27:66; മർക്കോ 14:1–15:47; ലൂക്കാ 22:1–23:56; യോഹ 18:1–19:42). ഈ തിരുവചനഭാഗങ്ങൾ ഇടയ്ക്കിടെ വായിച്ചു ധ്യാനിക്കുന്നത് യേശുവിന്റെ പീഡാനുഭവത്തെക്കുറിച്ചുള്ള സ്മരണ നിലനിർത്തുന്നതിന് വളരെ നല്ലതാണ്. നമ്മുടെ കർത്താവ് തന്റെ പ്രിയശിഷ്യരോടൊത്തുള്ള അന്ത്യഅത്താഴത്തിനുശേഷം കെദ്രോൻ അരുവികടന്ന് പ്രാർത്ഥിക്കാനായി ഗത്സെമേൻ തോട്ടത്തിലേക്കു പോയി. ശിഷ്യന്മാരും അവനെ പിന്തുടർന്നു. ശിഷ്യന്മാരിൽ നിന്ന് കുറച്ചകലെ മാറി യേശുപ്രാർത്ഥിച്ചു. യേശു തീവ്രവേദനയിൽ മുഴുകി "പിതാവേ അങ്ങേയ്ക്കിഷ്ടമെങ്കിൽ ഈ പാനപാത്രം എന്നിൽനിന്ന് അകറ്റണമേ. എങ്കിലും എന്റെ ഹിതമല്ല അവിടുത്തെ ഹിതം നിറവേറട്ടെ" എന്ന് പ്രാർത്ഥിച്ചു. തീവ്രദുഃഖത്താൽ അവന്റെ വിയർപ്പ് രക്തത്തുള്ളികൾപോലെ നിലത്തുവീണു (ലൂക്കാ 22:44). കർത്താവ് ഗത്സെമേൻ തോട്ടത്തിലനുഭവിച്ച തീവ്രമായ ദുഃഖം അവിടുന്നനുഭവിക്കാൻപോകുന്ന അതിദാരുണമായ കുരിശുമരണത്തെയോ ശാരീരിക പീഡകളുടെ തീവ്രതയോ ഓർത്തായിരുന്നില്ല. പിന്നെയോ, താൻ എന്തിനുവേണ്ടി മർത്യനായിത്തീർന്നുവോ ആ ലക്ഷ്യത്തിൽ നിന്ന് തന്റെ സ്വന്തജനം അകന്നുമാറി തിന്മയ്ക്ക് അടിമകളാകുന്നതിനെ ഓർത്താണ്. അതായത് സ്വന്തജനം തന്നെ തിരസ്കരിച്ച് ദൈവത്തെ തീർത്തും ഉപേക്ഷിക്കുന്നതിനെ ഓർത്തായിരുന്നു. മനുഷ്യൻ ദൈവത്തെ തിരസ്കരിക്കുന്നതാണല്ലോ ഏറ്റവും വലിയ തിന്മയും, മറ്റെല്ലാ തിന്മകളുടെയും അടിസ്ഥാനകാരണവും.



കർത്താവ് അനുഭവിച്ച ശാരീരിക പീഡകളുടെ വേദനയേക്കാൾ വലുതായിരുന്നു അവിടുന്ന് അനുഭവിച്ച മാനസീക വ്യഥ. നമ്മുടെ പാപങ്ങൾ നിമിത്തം ഒരു ദുഷ്ടനെപ്പോലെ നമ്മുടെ കർത്താവിനെ ബന്ധനസ്ഥനാക്കി ന്യായവിസ്താരം ചെയ്തു. അവിടുത്തെ ക്രൂശിക്കുന്നതിനു മുമ്പ് അന്നാസിന്റെയും കയ്യാഫാസിന്റെയും, പീലാത്തോസിന്റെയും ഹെറോദേസിന്റെയുമൊക്കെ മുമ്പിലായി അഞ്ചു പ്രാവശ്യമെങ്കിലും വിചാരണ ചെയ്യപ്പെട്ടു. സ്രഷ്ടാവ് സൃഷ്ടിയുടെ മുമ്പിൽ വിചാരണ ചെയ്യപ്പെട്ടു. ഒരു കുറ്റക്കാരനെപ്പോലെ തൂണിൽകെട്ടി ചാട്ടവാറുകൊണ്ടടിച്ച് തിരുമേനി ചീന്തിക്കീറി. അപ്പോൾ ബലഹീനനെപ്പോലെ നമ്മുടെ നാഥൻ തൂണിൽ കെട്ടിപ്പിടിച്ചുകാണും. പരി. അമ്മയും പ്രിയശിഷ്യനും ദൂരെ മാറി ഇതെല്ലാം കണ്ടു സഹിക്കാനാകാതെ നെടുവീർപ്പിട്ടുകാണും. ഒന്നു തലചായ്ക്കാൻ പോലും കഴിയാതെ മൂന്നു മണിക്കൂർനേരം അവിടുന്ന് നഗ്നനായി ആകാശത്തിനും ഭൂമിക്കും മദ്ധ്യേ കുരിശിൽ തൂങ്ങിക്കിടന്നു പിടഞ്ഞു മരിച്ചു. അങ്ങനെ "കുറുനരികൾക്കു മാളങ്ങളും ആകാശത്തിലെ പക്ഷികൾക്ക് കൂടുകളും ഉണ്ട്. മനുഷ്യപുത്രന് തലചായ്ക്കാൻ ഇടമില്ല" (ലൂക്കാ 9:58) എന്ന അവിടുത്തെ തിരുമൊഴികൾ അന്വർത്ഥമായി. ഇപ്രകാരം തന്റെ തിരുമേനിയിൽ വർണിക്കാനാകാത്ത പീഡയനുഭവിച്ച് മരിച്ച് അവിടുന്നു നമ്മെ മരണത്തിൽനിന്നു രക്ഷിച്ച് മരണമില്ലായ്മയിലേക്കു നയിച്ചു.

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ആരാധനക്രമപ്രകാരമുള്ള ദുഃഖ ശനിയാഴ്ചത്തെ സെദറാ പ്രാർത്ഥനയിൽ ഇപ്രകാരം പറയുന്നു: കർത്താവിന്റെ കബറടക്കത്തെ ആദരിക്കാൻ സ്വർഗത്തിൽനിന്ന് ദൈവദൂതന്മാർ ഇറങ്ങിവന്നു. എന്നാൽ അവരുടെ കോപം ശത്രുക്കളായ യഹൂദസംഘത്തെ നശിപ്പിച്ചുകളയാതിരിക്കാനായി കുരിശാരോഹണസമയത്ത് കർത്താവു കാണിച്ച ആംഗ്യം അവരെ ഇറങ്ങിവരാൻ സമ്മതിച്ചില്ല. എന്നാൽ അവർ കർത്താവിന്റെ സ്നേഹിതരുടെ അടുത്തേക്കിറങ്ങിവന്ന് "ദൈവമേ നീ പരിശുദ്ധനാകുന്നു. ബലവാനേ നീ പരിശുദ്ധനാകുന്നു. മരണമില്ലാത്തവനേ നീ പരിശുദ്ധനാകുന്നു" എന്നു പറഞ്ഞ് കർത്താവിനെ സ്തുതിച്ചുകൊണ്ട് അവരെ ജയത്തിന്റെ സ്തുതിഗീതം പഠിപ്പിച്ചു. ഇതുകേട്ടപ്പോൾ "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ ഞങ്ങളെ അനുഗ്രഹിക്കണമേ"എന്ന് അവർ ഏറ്റുപാടി (മലങ്കര സുറിയാനി കത്തോലിക്കാ സഭ, ഹാശാ ആഴ്ച്ചയിലെ പ്രുമിയോൻ, സെദറാ പേജ് 109). അതായത്, യേശുവിന്റെ പീഡകളുടെ കാഠിന്യം കണ്ട മാലാഖമാർ പ്രതികാരം ചെയ്യുന്നതിനു പകരം ആദരവോടെ അവിടുത്തെ സ്നേഹിതരോടു ചേർന്ന് അവിടുത്തെ പാടി സ്തുതിച്ചു. അവിടുത്തെ സ്നേഹിതർ "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ

ഞങ്ങളെ അനുഗ്രഹിക്കണമേയെന്ന് " അനുതാപപൂർവം ഏറ്റുപറഞ്ഞു. ഈ ദൈവസ്തുതിപ്പാണല്ലോ നമ്മുടെ കൗമാ പ്രാർത്ഥന. അതിനാൽ ഇനിമുതൽ ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന നമ്മുടെ കൗമാ പ്രാർത്ഥന ചൊല്ലുമ്പോൾ ഈ പശ്ചാത്തലവും അന്തരാർത്ഥവും ഓർത്ത് ഭക്തിപൂർവം പ്രാർത്ഥിക്കാൻ ശ്രദ്ധിക്കുക. നമ്മുടെ ഹാശാ ആഴ്ച്ചയിലെ പ്രാർത്ഥനകളെല്ലാംതന്നെ, പ്രത്യേകിച്ച് ഹാശാ ആഴ്ച്ചയിലെ കൗമാ പ്രാർത്ഥനകളും സെദറാ പ്രാർത്ഥനകളും, കർത്താവിന്റെ പീഡകളെയോർത്ത് അവിടുത്തെ സ്തുതിക്കുന്ന പ്രാർത്ഥനകളാണ്. ഈ ലേഖനത്തിൽ അതെല്ലാം ഉദ്ധരിക്കാൻ സാധിക്കുന്നില്ല. പ്രാർത്ഥനാ പുസ്തകമെടുത്ത് അർത്ഥം മനസിലാക്കി ധ്യാനപൂർവം പ്രാർത്ഥിക്കാൻ പരിശീലിക്കുക.

### കർത്താവിന്റെ പീഡാനുഭവത്തിന്റെ ലക്ഷ്യം

നമ്മുടെ കർത്താവിന്റെ പീഡാനുഭവത്തിന്റെ ലക്ഷ്യങ്ങളിൽ ഏറ്റവും പധാനപ്പെട്ടവ മനുഷ്യകുലത്തോടുള്ള ദൈവപിതാവിന്റെയും പുത്രൻ തമ്പുരാന്റെയും അനന്തസ്നേഹം വെളിപ്പെടുത്തി അവിടുത്തെ മഹത്വപ്പെടുത്തുക, ദുഷ്ടന്റെമേൽ വിജയം വരിക്കുക, മനുഷ്യകുലത്തിന്റെ കടങ്ങളും പാപങ്ങളും പരിഹരിച്ച് അവരെ വിശുദ്ധീകരിച്ച് രക്ഷിക്കുക, കർത്താവിന്റെ ഉത്ഥാനമഹത്വത്തിലും ജയജീവിതത്തിലും നമ്മെയും ലോകത്തെമുഴുവനും പങ്കുകാരാക്കുക എന്നിവയണ്. രക്ഷാകരമായ പീഡാനുഭവം എന്നാണ് നമ്മുടെ ആരാധനക്രമമനുസരിച്ചുള്ള ഹാശാ ആഴ്ചയിലെ പ്രാർത്ഥനകളിലുടനീളം കാണുന്നത്. വി. യോഹന്നാൻ ശ്ലീഹായുടെ അഭിപ്രായത്തിൽ ദൈവപുത്രന്റെ ദൈവമഹത്വത്തിലേക്കുള്ള ഉയർത്തപ്പെടലാണ് കുരിശുമരണം. അതിന്റെ ഉദ്ദേശ്യമോ സകലരെയും അങ്ങിലേക്കാകർഷിക്കുക എന്നതാണ്. യേശുവിന്റെതന്നെ വാക്കുകളിൽ പറഞ്ഞാൽ, "ഞാൻ ഭൂമിയിൽനിന്നുയർത്തപ്പെടുമ്പോൾ എല്ലാ മനുഷ്യരെയും എന്നിലേക്കാകർഷിക്കും" (12:32). മനുഷ്യന്റെ പാപംമൂലമുണ്ടായ പതനത്തിൽനിന്ന് മനുഷ്യകുലത്തെയും ലോകത്തെമുഴുവനും മോചിപ്പിച്ച് ദൈവത്തോടൊത്തുള്ള നിത്യജീവന്റെ സൗഭാഗ്യത്തിലേക്കുയർത്തുവാനാണ് കർത്താവ് പീഡാസഹനവും കുരിശുമരണവും സ്വയം ഏറ്റെടുത്തത്. അവിടുത്തെ അതിദാരുണമായ പീഡാസഹനത്തിലൂടെയും കുരിശുമരണത്തിലൂടെയും ഉത്ഥാനത്തിലൂടെയുമാണ് അതു നിറവേറ്റിയത്. സൃഷ്ടപ്രപഞ്ചത്തെ മുഴുവനും ദൈവത്തിലേക്ക് വിശുദ്ധീകരിച്ചടുപ്പിക്കുന്ന ഒരു നിഗൂഢരഹസ്യവും മഹാ സംഭവവുമാണ് നമ്മുടെ കർത്താവിന്റെ കുരിശുമരണവും ഉത്ഥാനവും.

*ക്രിസ്തു നമ്മിൽ രൂപപ്പെടുകയും അവിടുത്തെ ജയജീവിതത്തിൽ നാം പങ്കുകാരാവുകയും ചെയ്യണം:* വലിയനോമ്പും കഷ്ടാനുഭവ ആഴ്ചയും ക്രിസ്തു നമ്മിൽ രൂപപ്പെടുന്നതിനും നമ്മെ അവിടുത്തെ ജയജീവിതത്തിൽ പങ്കുകാരാക്കുന്നതിനുമുള്ള മാർഗങ്ങളാണ്. ദൈവമഹത്വദർശനത്തിലൂടെയുള്ള വിശുദ്ധീകരണത്തിലൂടെ നാം വിശ്വാസത്തിൽ ശക്തിയാർജിച്ചു വളരുകയും മററുള്ളവരെയും ഇതിലേക്കു വളർത്തുകയും ചെയ്യുക എന്നതാണ് ഇതിന്റെ ഒരു പ്രധാന ലക്ഷ്യം. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങൾ പരസ്പരം സ്നേഹിക്കുവിൻ (യോഹ 13:35) എന്ന കല്പന പാലിച്ചുകൊണ്ടുമുള്ള യഥാർത്ഥമായ അനുഗമിക്കലാണ്. ദൈവം തന്റെ ഏകജാതനെ ഭൂമിയിലേക്കയച്ചത് മരണത്തിന്റെ പിടിയിലമർന്ന മനുഷ്യകുലത്തെ മരണത്തിന്റെ പിടിയിൽനിന്നു മോചിപ്പിക്കുവാനാണ്. മരണത്തെ ജയിച്ച് തന്റെ പുത്രനെ ഉയർപ്പിച്ചുകൊണ്ട് നമുക്കു മരണത്തെ അതിജീവിക്കുവാനുള്ള കൃപ ദൈവം നല്കി. നമ്മെ ശാരീരിക മരണത്തിൽനിന്നും രക്ഷിച്ചു എന്നല്ല ഇതിനർത്ഥം. നാം ദൈവത്തിൽനിന്ന കലുന്ന അവസ്ഥയാണല്ലോ മരണം. ശാരീരിക മരണത്തേക്കാൾ വേദനാജനകവും ഭയാനകവുമാണ് നാം ദൈവത്തിൽനിന്നകലുന്ന അവസ്ഥ. പുത്രൻ പിതാവിനോടുള്ള സ്നേഹം പ്രകടമാക്കിയത് സ്വജീവിതം പോലും ബലിയർപ്പിച്ചുകൊണ്ട് പിതാവിന്റെ മക്കളായ നമ്മെ സ്നേഹിച്ചുകൊണ്ടാണ്. അതുകൊണ്ടാണ് നമ്മൾ ദൈവത്തെ സ്നേഹിക്കുകയും അവിടുത്തെ കല്പനകൾ പാലിക്കുകയും ചെയ്യുമ്പോൾ ദൈവത്തിന്റെ മക്കളെ സ്നേഹിക്കുന്നു എന്നു നാമറിയുന്നു (1 യോഹ 5:2) എന്ന് സ്നേഹത്തിന്റെ സുവിശേഷകനായ യോഹന്നാൻ ശ്ലീഹാ പറയുന്നത്.

പാപംമൂലമുണ്ടായ പതനത്തിൽനിന്ന് മനുഷ്യനെ വീണ്ടെടുത്ത് ജീവന്റെ പാതയിലേക്കു നയിക്കുവാൻ അവിടുന്ന് തന്റെ ശരീരത്തിൽ അതിദാരുണമായ പീഡ സഹിച്ച് കുരിശിൽ മരിക്കേണ്ടിവന്നു. അവിടുത്തെ ഉത്ഥാനത്തിലൂടെ മനുഷ്യകുലത്തെ ദൈവത്തിലേക്കുയർത്തി. മനുഷ്യകുലത്തെ മാത്രമല്ല സൃഷ്ടപ്രപഞ്ചത്തെ മുഴുവനും വിശുദ്ധീകരിച്ച് ദൈവത്തിലേക്ക് വലിച്ചടുപ്പിക്കുന്ന നിഗൂഢ രഹസ്യവും മഹാ സംഭവവുമായിട്ടാണ് സഭാപിതാക്കന്മാർ നമ്മുടെ കർത്താവിന്റെ പെസഹായെയും ഉത്ഥാനരഹസ്യത്തെയും അവതരിപ്പിച്ചിരിക്കുന്നത്. ദൈവം തന്റെ ഏകജാതനെ ഭൂമിയിലേക്കയച്ചത് മരണത്തിന്റെ പിടിയിലമർന്ന മനുഷ്യകുലത്തെ മരണത്തിന്റെ പിടിയിൽനിന്നു മോചിപ്പിച്ച് ജീവനിലേക്കു നയിക്കുവാനാണ്. മരണത്തെ ജയിച്ച് തന്റെ പുത്രനെ ഉയർപ്പി



ച്ചുകൊണ്ട് നമുക്കു മരണത്തെ അതിജീവിക്കുവാനുള്ള കൃപ ദൈവം നല്കി. നാം ദൈവത്തിൽനിന്നകലുന്ന അവസ്ഥയാണല്ലോ മരണം. ശാരീരിക മരണത്തേക്കാൾ വേദനാജനകവും ഭയാനകവുമാണ് നാം ദൈവത്തിൽനിന്നകലുന്ന അവസ്ഥ. ഈ മരണത്തിൽനിന്ന് നമ്മെ രക്ഷിച്ച് പരമപിതാവിലേക്കുയർത്തുകയായിരുന്നു നമ്മുടെ കർത്താവ് തന്റെ പെസഹാ രഹസ്യം വഴിയായി.

"ഈ മഹാരഹസ്യത്തെ എന്തിനോട് ഞാൻ ഉപമിക്കും. എത്രമഹാ രഹസ്യമാണിത്! ഏതാനുംതുള്ളി രക്തങ്ങൾ ലോകത്തെ മുഴുവൻ രൂപാന്തരീകരിക്കുന്നു" എന്നാണ് കുരിശുമരണത്തിലൂടെയുള്ള യേശുവിന്റെ രക്ഷാകരപ്രവൃത്തിയെക്കുറിച്ച് തന്റെ ഉത്ഥാന പ്രസംഗത്തിനിടയിൽ സഭാപിതാവായ വി. ഗ്രിഗറി നസിയാൻസൻ പറഞ്ഞത്. തുടർന്ന് അദ്ദേഹം തന്റെ സമൂഹത്തെ ഇപ്രകാരം ആഹ്വാനംചെയ്തു: "നമുക്ക് നമ്മെത്തന്നെ യാഗമായി അർപ്പിക്കാം; എല്ലാ ദിവസവും, ദിവസം മുഴുവനും, ഓരോ നിമിഷവും നമ്മെത്തന്നെ ബലിയർപ്പിക്കാം. വചനത്തെപ്രതി (യേശുവിനെപ്രതി) നമുക്ക് സർവതും സ്വീകരിക്കാം. കഷ്ടപ്പാടുകളിലൂടെ നമുക്ക് അവിടുത്തെ പീഡകളെ അനുകരിക്കാം, നമ്മുടെ രക്തം ചിന്തലിലൂടെ അവിടുന്നു നമുക്കായി ചിന്തിയ തിരുരക്തത്തെ നമുക്കാദരിക്കാം. ആനന്ദത്തോടെ നമുക്കും കുരിശിലേറാം. ആണികൾ വേദനാജനകമാണെങ്കിലും ആനന്ദദായകമാണ്. കാരണം ക്രിസ്തുവിനോടുകൂടെയും അവിടുത്തെപ്രതിയും സഹിക്കുന്നത് മറ്റുള്ളവരോടൊത്തുള്ള സുഖപ്രദമായ എളുപ്പവഴിയേക്കാൾ ഉത്തമമാണ് (ഒറേഷൻ 45:23). ക്രിസ്തുവിന്റെ സ്നേഹത്തിൽനിന്ന് ആരു നമ്മെ വേർപെടുത്തും? ക്ലേശമോ ദുരിതമോ പീഡനമോ പട്ടിണിയോ ആപത്തോ വാളോ? ... ഒന്നിനും നമ്മുടെ കർത്താവായ യേശുക്രിസ്തുവിലൂടെയുള്ള ദൈവസ്നേഹത്തിൽനിന്നു നമ്മെ വേർപെടുത്താൻ കഴിയുകയില്ലെന്ന് എനിക്കുറപ്പുണ്ട് (റോമ 8:35-39) എന്ന വി. പൗലോസ് ശ്ലീഹായുടെ വാക്കുകൾ വെളിപ്പെടുത്തുന്നതും ഇതുതന്നെയാണ്. യേശുവിന്റെ കുരിശുമരണത്തിലൂടെയും ഉത്ഥാനത്തിലൂടെ കരഗതമായ രക്ഷ എല്ലാ വേദനകളേയും ക്ലേശങ്ങളേയും അതിജീവിക്കുന്ന ഒന്നാണ്. ക്ലേശങ്ങളും പ്രശ്നങ്ങളുമൊന്നും ഇല്ലാത്ത ഒരവസ്ഥയല്ല ഇത്. മറിച്ച് വേദനകൾക്കു മദ്ധ്യേപോലും നിറഞ്ഞുനില്ക്കുന്ന ഒരാനന്ദമാണ് ഉത്ഥാനം പ്രദാനംചെയ്യുന്നത്.

മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ തന്നിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ടാകേണ്ടതിന് മനുഷ്യപുത്രനും ഉയർത്തപ്പെടേണ്ടിയിരിക്കുന്നു എന്നുമുള്ള യോഹ 3:13-21 -ലെ യേശുവിന്റെ വാക്കുകൾ മനുഷ്യരക്ഷയ്ക്കും നിത്യജീവനുമായുള്ള യേശുവിന്റെ കുരിശുമരണത്തിന്റെയും ഉത്ഥാനത്തിന്റെയും അനിവാര്യതയെ സൂചിപ്പിക്കുന്നു. യേശുവിന്റെ കുരിശുമരണത്തെ ഭൂമിയിൽനിന്നുള്ള ഉയർത്തപ്പെടലായിട്ടാണ് വി. യോഹന്നാവൻ ശ്ലീഹാ അവതരിപ്പിച്ചിരിക്കുന്നത്. ഈ ഉയർത്തപ്പെടലിന്റെ ലക്ഷ്യം അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കുക എന്നതാണ്: "ദൈവം തന്റെ പുത്രനെ ലോകത്തിലേക്കയച്ചത് ലോകത്തെ ശിക്ഷയ്ക്കു വിധിക്കാനല്ല, പ്രത്യുത അവൻവഴി ലോകം രക്ഷപ്രാപിക്കാനാണ്".(യോഹ 3:17). മോശ മരുഭൂമിയിലുയർത്തിയ പിത്തളസർപ്പത്തിന്റെ സ്ഥാനത്ത് ദൈവപുത്രന്റെ സ്ലീബാ ഉയർത്തപ്പെട്ടു. മനുഷ്യരക്ഷയ്ക്കും നിത്യജീവനുമായുള്ള യേശുവിന്റെ കുരിശുമരണത്തിന്റെയും ഉത്ഥാനത്തിന്റെയും, അവനിലുള്ള വിശ്വാസത്തിന്റെയും അനിവാര്യത നാം അംഗീകരിച്ചേ മതിയാകൂ. ദുഃഖവെള്ളിയാഴ്ച്ചയിലെ ശുശ്രൂഷകളുടെ അവസാനം കുരിശു കുമ്പിട്ടുകൊണ്ട് നാം ചൊല്ലുന്ന പ്രാർത്ഥന നമുക്ക് ശ്രദ്ധിക്കാം: "ഞങ്ങൾക്കതിനാലെ രക്ഷയുണ്ടായി എന്ന സ്ലീബായെ ഞങ്ങൾ കുമ്പിടുന്നു. മിശിഹാതമ്പുരാനേ നീ എഴുന്നള്ളിവരുമ്പോൾ ഞങ്ങളെയും ഓർക്കണമേയെന്ന് കള്ളനോടുകൂടെ ഞങ്ങളും ചൊല്ലുന്നു"

മലങ്കരകത്തോലിക്കരുടെ ആരാധനക്രമപ്രകാരമുള്ള പകുതിനോമ്പിലെ ഗോഗുൽത്താ പ്രതിഷ്ഠയിലെ സ്ലീബാ ആഘോഷത്തിലെ പ്രാർത്ഥനകളിൽ ചില പ്രാർത്ഥനകൾകൂടെ ഇവിടെ ഉദ്ധരിക്കട്ടെ. "ഞങ്ങളുടെ മിശിഹാ തമ്പുരാനേ, പ്രവാചക തലവനായ മോശയുടെ വടി സൂചിപ്പിക്കുന്ന രഹസ്യം നിന്നെ ദൃഷ്ടാന്തപ്പെടുത്തി. ഇസ്രായേൽക്കാരുടെ പാളയമദ്ധ്യത്തിൽ അതു സ്ഥാപിക്കപ്പെട്ടപ്പോൾ രക്ഷാകരമായ നിന്റെ കുരിശിനെ അതു സൂചിപ്പിച്ചു. വി. സഭ അവളുടെ മക്കളുടെ കാവലിനും ആണ്ടുവട്ടത്തിന്റെ അനുഗ്രഹത്തിനും വിളവുകളുടെ സമൃദ്ധിക്കും സകലവിധനാശനഷ്ടങ്ങളിൽനിന്നുമുള്ള അവയുടെ സംരക്ഷണത്തിനും ശിക്ഷകളുടെ ദൂരീകരണത്തിനും വേണ്ടി ഈ വി. നോമ്പിന്റെ മദ്ധ്യത്തിൽ ജീവദായകമായ നിന്റെ സ്ലീബായെ ആഘോഷിക്കുന്നു.... പിത്തള സർപ്പത്തെ ദർശിച്ചവരെല്ലാം സുഖംപ്രാപിച്ചിരുന്നു. സ്ലീബായെ വന്ദിക്കുന്നവരാകട്ടെ അവരുടെ ക്ലേശങ്ങൾക്കു ശമനം കണ്ടെത്തുന്നു. (പെരുനാളുകൾ പേജ് 132).

ഞങ്ങളുടെ മിശിഹാതമ്പുരാനേ, ഞങ്ങൾ നിഗളത്തിൽനിന്നും ആത്മപ്രശംസയിൽനിന്നും വിമോചിതരായി വി. ദീർഘദർശിമാർ മുൻകൂട്ടി സൂചിപ്പിച്ച നിന്റെ വി. രഹസ്യങ്ങളെ അനുസ്മരിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമെ. ജീവദായകമായ നിന്റെ സ്ലീബായുടെ രക്ഷാകരമായ അടയാളം ഞങ്ങളുടെ ഹൃദയത്തിൽ പതിക്കണമെ. അതിന്റെ ദർശനത്താൽ ഞങ്ങളുടെ മനസു നിർമ്മലമാവുകയും അതിനെ വന്ദിക്കുന്നതിനാൽ ഞങ്ങളുടെ വിചാരങ്ങൾ ശുദ്ധീകരിക്കപ്പെടുകയും ചെയ്യണമെ. സകല ദുഷ്ടസേനകളും ഞങ്ങളിൽനിന്ന് ഓടിയകലട്ടെ. സ്ലീബായുടെ അടയാളം വഹിക്കുന്ന ഞങ്ങൾ വഞ്ചകാത്മാക്കൾക്കു ഭയകാരണമായിത്തീരണ മെ" (പെരുനാളുകൾ പേജ് 133). "പിത്തളസർപ്പത്താൽ സൂചിപ്പിക്കപ്പെടുകയും ഉപമിക്കപ്പെടുകയും ചെയ്ത മിശിഹാതമ്പുരാനേ, നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. പാപത്തിന്റെ മാരകവിഷം ഞങ്ങളിൽനിന്നു നീക്കിക്കളയണമെ.... പിത്തളസർപ്പത്തിൽ ദൃഷ്ടിയുറപ്പിച്ചവരെ അതു സുഖമാക്കിയതുപോലെ ഞങ്ങളുടെ ദൃഷ്ടി നിന്നിലും നിന്റെ സ്ലീബായിലും പതിഞ്ഞിരിക്കുന്നതിനാൽ ഞങ്ങളുടെ ക്ലേശങ്ങളും രോഗങ്ങളും നീ സുഖമാക്കണമെ..." (പേജ് 135).

**കർത്താവിന്റെ പീഡാസഹനത്തിൽ എങ്ങനെ നമുക്ക് അർത്ഥപൂർണമായി പങ്കുചേരാം?** നമ്മുടെ കർത്താവിന്റെ പീഡാസഹനത്തിൽ അർത്ഥപൂർണമായി പങ്കുചേരുന്നതിന് താഴെപ്പറയുന്ന കാര്യങ്ങൾ നാം പ്രത്യേകം ശ്രദ്ധിക്കണം.

**ഒന്നാമതായി,** ഈപ്രാർത്ഥനകളിലൂടെ നമ്മുടെ കർത്താവിനെയും അവിടുത്തെ പാടുപീഡകളെയും ഓർത്ത് നാം കർത്താവിനെയും അവിടുത്തെ പിതാവിനെയും വാഴ്ത്തി പുകഴ്ത്തുകയും അവിടുത്തെ നിത്യതയിലേക്കു പ്രവേശിച്ച് തിരുമുഖം ദർശിക്കുകയും ചെയ്യുകയാണെന്ന ബോദ്ധ്യത്തോടെ പ്രാർത്ഥനകൾ ചൊല്ലുക.

**രണ്ടാമതായി,** യേശുവിന്റെ കുരിശുമരണത്തിലും ഉത്ഥാനത്തിലും പങ്കുചേരുന്ന നമ്മിലും നമ്മളിലൂടെയും യേശു ലോകത്തെ വിശുദ്ധീകരിച്ചതുപോലൊരു വിശുദ്ധീകരണം നടക്കണം. ഇപ്രകാരം ലോകത്തെ വിശുദ്ധീകരിച്ച് ദൈവത്തിലേക്കുയർത്താൻ സാധിക്കണം. അതിനായി ആദ്യം സ്വയവിശുദ്ധീകരണം നടക്കണം. അവരും സത്യത്താൽ വിശുദ്ധീകരിക്കപ്പെടേണ്ടതിന് അവർക്കുവേണ്ടി ഞാൻ എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു (യോഹ 17:19) എന്ന ദിവ്യനാഥന്റെ വാക്കുകളും പ്രവർത്തിയും ഇന്നു നമ്മിലും നിറവേറണം. സഭാപിതാവായ മാക്സിമൂസിന്റെ അഭിപ്രായത്തിൽ പ്രപഞ്ചത്തിന്റെ പ്രധാനാചാര്യനായ ആദാമിന്റെ (മനുഷ്യന്റെ) പ്രധാന ദൗത്യം സ്ഥലകാലസത്താ വൈപരീത്യങ്ങളെല്ലാം തന്നിൽ അനുരഞ്ജിപ്പിച്ച് സർവാധിനാഥനായ ദൈവത്തിനു സമർപ്പിക്കുക എന്നതാണ്.

**മൂന്നാമതായി,** പരീക്ഷകളെ ജയിക്കുവാൻ നമുക്കു കഴിയണം. കാരണം പരീക്ഷകളെ ജയിക്കാൻ കഴിയാതെ തിന്മയ്ക്ക് അടിമപ്പെട്ട് സഹനങ്ങൾ അവരവരുടെ തിന്മയുടെ പരിഹാരമേ ആവുകയുള്ളൂ, കർത്താവിന്റെ ഹാശാപോലെ രക്ഷാകരമാവുകയില്ല. പ്രലോഭനങ്ങളെ അതിജീവിച്ച് ഹാശായിൽ ശരിയായവിധത്തിൽ പങ്കുചേരുന്നവർക്കേ ഉത്ഥാനമഹത്വത്തിൽ പങ്കുകാരാകുവാൻ സാധിക്കുകയുള്ളൂ. പരീക്ഷകളെ ഏതു



വിധത്തിൽ നേരിടണമെന്ന് യേശുവിന്റെ മാതൃക നമ്മെ പഠിപ്പിക്കുന്നു. എങ്ങനെ ഹാശായിൽ പങ്കുചേരാമെന്നതിന് 1 പത്രോ 3:8–17 –കൂടെ വായിക്കുക.

*നാലാമതായി,* കർത്താവിന്റെ ഹാശായിൽ ശരിയായവിധത്തിൽ പങ്കുചേരുന്നതിന് നമ്മുടെ സഹനങ്ങളെ രക്ഷാകരമാക്കാൻ കഴിയണം. കർത്താവിന്റെ പീഡകളെയോർത്ത് നാം വിലപിച്ചിട്ടുകാര്യമില്ല, അവിടുത്തെ പീഡാസഹനത്തിലൂടെ എന്തു ലക്ഷ്യംവച്ചോ അതു നമ്മുടെ ജീവിതത്തിലൂടെ നിറവേറ്റിക്കൊണ്ട് അവിടുത്തോടുള്ള സ്നേഹം നാം പ്രകടമാക്കണം. സഹനത്തോടുള്ള നമ്മുടെ സമീപനമെന്തെന്ന് ഇത്തരുണത്തിൽ നാമോരോരുത്തരും ചിന്തിക്കണം. ക്രിസ്തീയ സൗഭാഗ്യമെന്നത് യാതൊരു ക്ലേശങ്ങളും ദുരിതങ്ങളും ഇല്ലാത്ത അവസ്ഥയല്ല. “അല്പകാലത്തേയ്ക്ക് വിവിധ പരീക്ഷകൾ നിമിത്തം നിങ്ങൾക്കു വ്യസനിക്കേണ്ടിവന്നാലും അതിൽ ആനന്ദിക്കുവിൻ. കാരണം, അഗ്നിശോധനയെ അതിജീവിക്കുന്ന നശ്വരമായ സ്വർണത്തേക്കാൾ വിലയേറിയതായിരിക്കും പരീക്ഷകളെ അതിജീവിക്കുന്ന നിങ്ങളുടെ വിശ്വാസം. അത് യേശുക്രിസ്തുവിന്റെ പ്രത്യാഗമനത്തിൽ സ്തുതിക്കും മഹത്വത്തിനും ബഹുമാനത്തിനും ഹേതുവായിരിക്കും” (1 പത്രോ 1:6–7). “പ്രിയപ്പെട്ടവരേ, നിങ്ങളെ പരിശോധിക്കാനായി അഗ്നിപരീക്ഷകൾ ഉണ്ടാകുമ്പോൾ അപ്രതീക്ഷിതമായതെന്തോ സംഭവിച്ചാലെന്നപോലെ പരിഭ്രമിക്കരുത്. ക്രിസ്തുവിന്റെ പീഡകളിൽ നിങ്ങൾ പങ്കുകാരാകുന്നതിൽ ആഹ്ലാദിക്കുവിൻ...” (1പത്രോ 4:12–19). യേശു സുവിശേഷഭാഗ്യങ്ങളെക്കുറിച്ചു പറയുമ്പോഴും ഇതു വ്യക്തമാക്കുന്നു. “നീതിക്കുവേണ്ടി പീഡനം ഏല്ക്കുന്നവർ ഭാഗ്യവാന്മാർ, സ്വർഗരാജ്യം അവരുടേതാണ്. എന്നെപ്രതി മനുഷ്യർ നിങ്ങളെ അവഹേളിക്കുകയും പീഡിപ്പിക്കുകയും എല്ലാവിധ തിന്മകളും നിങ്ങൾക്കെതിരെ വ്യാജമായി പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ; നിങ്ങൾ ആനന്ദിച്ചാഹ്ലാദിക്കുവിൻ. സ്വർഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതായിരിക്കും” (മത്താ 5:10–12). നമ്മുടെ കഷ്ടതകളിലും നാം അഭിമാനിക്കുന്നു. എന്തെന്നാൽ, കഷ്ടത സഹനശീലവും, സഹനശീലം ആത്മധൈര്യവും, ആത്മധൈര്യം പ്രത്യാശയും ഉളവാക്കുന്നു എന്നു നാം അറിയുന്നു. പ്രത്യാശ നമ്മെ നിരാശരാക്കുന്നില്ല. കാരണം, നമുക്കു നല്കപ്പെട്ടിരിക്കുന്ന പരിശുദ്ധാത്മാവിലൂടെ ദൈവത്തിന്റെ സ്നേഹം നമ്മുടെ ഹൃദയങ്ങളിലേക്ക് ചൊരിയപ്പെട്ടിരിക്കുന്നു (റോമ 5:3–5). ദൈവത്തെ പൂർണഹൃദയത്തോടെ സ്നേഹിക്കുന്നവർക്ക് അവിടുത്തോടു ചേർന്നുനിന്ന് ആ ദിവ്യസ്നേഹം അനുഭവിച്ചുകൊണ്ട് സഹനത്തെ രക്ഷാകരമായി കാണുന്നതിനു സാധിക്കും.

നമ്മുടെ സഹനങ്ങളെല്ലാം രക്ഷാകരമാണോ, കർത്താവിന്റെ ഹാശായോടു ചേരുന്നതാണോ, എന്നു വിലയിരുത്തുവാൻ നമ്മുടെ അനുദിന ജീവിതത്തിലുണ്ടാകുന്ന വിവിധതരത്തിലുള്ള സഹനങ്ങളെക്കുറിച്ചുള്ള അവബോധം സഹായകമാകുമെന്നു തോന്നുന്നു. പ്രധാനമായും അഞ്ചു തരത്തിലുള്ള സഹനങ്ങളാണ് നമ്മുടെ ജീവിതത്തിലുണ്ടാവുക. **ഒന്ന്,** നമ്മുടെ അനാവശ്യമായ ആകുലതകളും വ്യഗ്രതകളുംമൂലം നാം വരുത്തിവയ്ക്കുന്ന സഹനം. ഇതു രക്ഷാകരമല്ലെന്നുമാത്രമല്ല, ഈ സഹനംകൊണ്ട് യാതൊരു പ്രയോജനവുമില്ല. ദൈവത്തിലുള്ള ശരണമില്ലായ്മയാണ് ഇതിനു പ്രധാന കാരണം. അതിരാവിലെ കർത്താവിന്റെ തിരുശരീരം കാണുവാനായി കല്ലറയിലേക്കുപോയ സത്രീകൾ, കല്ല് ആര് ഉരുട്ടിമാററിത്തരുമെന്നോർത്ത് ഇല്ലാത്ത കല്ലിനെയോർത്ത് ആകുലപ്പെട്ടതുപോലെയാണിത്. അതിനാൽ ആകുലതകളകറ്റി ദൈവത്തിൽ ശരണപ്പെടുകയാണ് ഇതിനുള്ള പരിഹാരമാർഗം.

**രണ്ട്,** നമ്മുടെ സ്വന്തം തെറ്റുകുറ്റങ്ങൾകൊണ്ടുണ്ടാകുന്ന സഹനം. ഇതിന് ഉത്തരവാദി നമ്മൾതന്നെയാണ്. വലതുവശത്തെ കള്ളന്റെ മാതൃകപോലെ അനുതാപപൂർവ്വം കർത്താവിലേക്കു തിരിയുകയാണ് ഇതിനുള്ള പരിഹാരമാർഗം. **മൂന്ന്,** മറ്റുള്ളവരുടെ തെറ്റുമൂലം നമുക്കു വന്നുഭവിക്കുന്ന സഹനങ്ങൾ. ഇവയെ പിറുപിറുക്കാതെ ശുദ്ധനിയോഗത്തോടെ സ്വീകരിക്കുമെങ്കിൽ നീതിമാനായ ക്രിസ്തുവിന്റെ സഹനത്തോടുചേർത്ത് രക്ഷാകരമാക്കാൻ സാധിക്കും. **നാല്,** ആരുടെയും തെറ്റുകൂടാതെ നമ്മുടെ ജീവിതത്തിൽ വന്നുചേരുന്ന ചില സഹനങ്ങൾ ഉദാ. രോഗം, പ്രിയപ്പെട്ടവരുടെ വേർപാട് മുതലായവ. ഇത്തരം സഹനങ്ങൾ കർത്താവിനോടു ചേർന്നു നാം വഹിക്കുമെങ്കിൽ വലിയ അനുഗ്രഹകാരണമാകും. **അഞ്ച്,** നന്മ പ്രവർത്തിക്കാനും നീതി സ്ഥാപിക്കുവാനുമായി നാം സ്വയം ഏറ്റെടുക്കുന്ന സഹനവും ബുദ്ധിമുട്ടുകളും. ഇതും രക്ഷാകരമായ സഹനമാണ്.

*നമ്മുടെ സഹനം പൊതുവേ ഇതിൽ ഏതു വിഭാഗത്തിലുൾപ്പെടുമെന്ന് വിലയിരുത്തുക.* നാം ചിന്താവിഷയമാക്കിയ കാര്യങ്ങളെല്ലാം നന്നായി ധ്യാനിച്ചൊരുങ്ങി ദുഃഖവെള്ളിയാഴ്ച്ചയുടെ ശുശ്രൂഷകളിൽ ശ്രദ്ധാപൂർവം പങ്കുചേർന്ന് സ്വയം അനുഗ്രഹം പ്രാപിക്കാനും സകലർക്കും അനുഗ്രഹമാകാനും അനേകരെ ഇതിലേക്കായി ഒരുക്കാനും പ്രത്യേകം നമുക്ക് പരിശ്രമിക്കാം!

ആനുകാലികം





ബോബി ഏബ്രഹാം

# ഈ പൊതു തിരഞ്ഞെടുപ്പ് രാജ്യത്തിന്റെ ഭാവി നിർണയിക്കും

**1977**-ൽ അടിയന്തരാവസ്ഥയെ തുടർന്നു നടന്ന പൊതു തിരഞ്ഞെടുപ്പ് തീർത്തും രാഷ്ട്രീയവിഷയങ്ങളിലൂന്നിയുള്ളതായിരുന്നു. സ്ഥാനാർഥികളുടെ ഗുണഗണങ്ങളോ പ്രാദേശിക രാഷ്ട്രീയ വിഷയങ്ങളോ ഒന്നും അന്നു ചർച്ചാവിഷയമായിരുന്നില്ല. അടിയന്തരാവസ്ഥയിൽ ഹനിക്കപ്പെട്ട മനുഷ്യാവകാശങ്ങളും ഏകാധിപത്യ പ്രവണതകൾക്കെതിരെ ജയപ്രകാശ് നാരായണന്റെ നേതൃത്വത്തിൽ നടന്ന പ്രക്ഷോഭങ്ങളും ആണ് ആ തിരഞ്ഞെടുപ്പിന്റെ ഗതിവിഗതികളെ നിർണയിച്ചത്. 42 വർഷങ്ങൾക്കു ശേഷം മറ്റൊരു പൊതു തിരഞ്ഞെടുപ്പിനു കളം ഒരുങ്ങുമ്പോഴും പ്രാദേശിക വിഷയങ്ങൾ അപ്രസക്തമാവുകയും പൊതു പ്രസക്തിയുള്ള രാഷ്ട്രീയ വിഷയങ്ങൾ തന്നെ മുൻപന്തിയിലെത്തുകയും ചെയ്യുന്നു. എന്നാൽ രാജ്യമൊട്ടാകെ പ്രാദേശിക കക്ഷികൾ നിർണായകമായി മാറും എന്ന പ്രത്യേകതയും ഈ തിരഞ്ഞെടുപ്പിനുണ്ട്. ജീവിതത്തിന്റെ സമസ്ത മേഖലകളിലും പിടിമുറുക്കാൻ സംഘപരിവാർ ശ്രമിക്കുന്നു എന്ന ഭീതി പരക്കുന്നതിനിടെയാണ് ഇത്തവണത്തെ പൊതു തിരഞ്ഞെടുപ്പ്.

നോട്ട് നിരോധനം, ജിഎസ്ടി, കശ്മീരിലെ സൈനിക ആക്രമണവും തിരിച്ചടിയും, അയോധ്യ, ബാങ്ക് തട്ടിപ്പ്, റഫാൽ, കർഷക പ്രക്ഷോഭം എന്നിവയൊക്കെ ദേശീയതലത്തിൽ ചർച്ചയാകുമ്പോൾ കേരളത്തിൽ പ്രളയവും ശബരിമലയും കൂടി നിർണായകമാകുമെന്ന പ്രത്യേകതയുണ്ട്. ആദ്യത്തെ 7 വിഷയങ്ങൾ ബിജെപിക്ക് തിരിച്ചടിയാകാൻ സാധ്യതയുണ്ടെങ്കിൽ അവസാനത്തെ രണ്ടെണ്ണം കേരളം ഭരിക്കുന്ന ഇടതുമുന്നണിയെയും ബാധിക്കും.

## നോട്ട് നിരോധനം

2017 നവംബർ ഒന്നു മുതൽ രാജ്യത്ത് 500, 1000 രൂപ നോട്ടുകൾക്ക് ഏർപ്പെടുത്തിയ നിരോധനം ജനത്തെ സംബന്ധിച്ച് ഇരുട്ടടിയായിരുന്നു. കള്ളപ്പണം പിടിച്ചെടുക്കാനെന്ന പേരിലായിരുന്നു നടപടി. പ്രചാരത്തിലുള്ള നോട്ടുകളിൽ നാലു ലക്ഷം കോടി രൂപ മൂല്യമുള്ള നോട്ടുകളെങ്കിലും കള്ളപ്പണമായുണ്ടെന്നും അതു തിരിച്ചുവരില്ലെന്നുമായിരുന്നു സർക്കാരിന്റെ കണക്കുകൂട്ടൽ. തിരിച്ചുവരാത്ത നോട്ടുകൾക്ക് പകരം പുതിയ നോട്ട് അച്ചടിച്ചിറക്കാമെന്നും അതിലൂടെ വലിയ പദ്ധതികൾ പ്രഖ്യാപിച്ച് നേട്ടമുണ്ടാക്കാമെന്നുമുള്ള കണക്കുകൂട്ടൽ പാളിപ്പോകുന്നതാണ് പിന്നീട് കണ്ടത്. അതേ സമയം ഒരു ദിവസം പിൻവലിക്കാവുന്ന പണത്തിന്റെ പരിധി 2000 രൂപയാക്കി ചുരുക്കിയതും ബാങ്കുകളിലെ നീണ്ട ക്യൂവും പണമില്ലാത്ത എടിഎം കൗണ്ടറുകളും കുറച്ചൊന്നുമല്ല ജനത്തെ ബുദ്ധിമുട്ടിച്ചത്. മാത്രമല്ല, മുന്നോട്ടോടുന്ന ഒരു സമ്പദ് വ്യവസ്ഥയെ പിടിച്ചു നിർത്തുകയും പിന്നിലേക്കു നടത്തുകയും ചെയ്ത പരിഷ്കാരമായാണ് ജനങ്ങൾക്ക് അതനുഭവപ്പെട്ടത്. എന്നാൽ കള്ളപ്പണക്കാർക്കും കരിഞ്ചന്തക്കാർക്കും വലിയ ബുദ്ധിമുട്ടൊന്നുമുണ്ടായില്ല എന്ന് തിരിച്ചുവന്ന പണത്തിന്റെ കണക്ക് സൂചിപ്പിക്കുന്നു. പിൻവലിച്ച നോട്ടിന്റെ 99 ശതമാനത്തിലേറെ നോട്ടും തിരിച്ചുവന്നു എന്നതുതന്നെ ഇതിനു തെളിവ്. കള്ളപ്പണം ആരും നോട്ടുകെട്ടുകളായി സൂക്ഷിക്കാറില്ലെന്നും നോട്ട് നിരോധന തീരുമാനം ചരിത്രത്തിലെ വലിയ മണ്ടത്തരമാണെന്നും മുൻ പ്രധാനമന്ത്രി മൻമോഹൻ സിങ് പറഞ്ഞത് സത്യമായി ഭവിച്ചു. റിസർവ് ബാങ്ക് ഗവർണർ പോലും അറിയാതെയായിരുന്നു നോട്ട് നിരോധനം

എന്ന സത്യം ഈയിടെ വെളിപ്പെടുകയും ചെയ്തു.

### ജിഎസ്ടി

ജിഎസ്ടി നല്ല ആശയമായിരുന്നു. ഇന്ത്യ ഒട്ടാകെ ഒറ്റ നികുതി സമ്പ്രദായം. ആഡംബര വസ്തുക്കൾക്ക് ഉയർന്ന നികുതി നിശ്ചയിക്കുമ്പോൾ നിത്യോപയോഗ വസ്തുക്കൾക്കുൾപ്പെടെ കുറഞ്ഞ നികുതി സ്ലാബ് ഏർപ്പെടുത്തുമെന്നും അതിലൂടെ വില കുറയുമെന്നുമായിരുന്നു അവകാശവാദം. മാത്രമല്ല, നികുതിവെട്ടിപ്പ് പൂർണമായും ഇല്ലാതാകുമെന്നും സ്വപ്നം കണ്ടു. എന്നാൽ ഇത്ര വിപുലമായ നികുതി പരിഷ്കാരം ആവശ്യമായ ക്രമീകരണം ഒന്നും ഇല്ലാതെ ഒരു അർധരാത്രി തിടുക്കത്തിൽ നടപ്പാക്കുകയായിരുന്നു. നിലവിൽ വാങ്ങിവച്ച വസ്തുക്കൾക്ക് വ്യാപാരികൾക്ക് നികുതി ഇളവ് കിട്ടുമോ, പുതിയ നികുതി എങ്ങനെയാണ് കണക്കാക്കേണ്ടത് എന്നുള്ള കാര്യത്തിലൊന്നും വ്യക്തതയില്ലായിരുന്നു. കൃത്യമായ സോഫ്റ്റ് വെയർ പോലും ഉണ്ടായില്ല. ഈ അവസ്ഥ വ്യാപാര മേഖല മുതലെടുത്തു. അതുവരെ നികുതി ഉൾപ്പെടെ വാങ്ങിയിരുന്ന വില അടിസ്ഥാന വിലയാക്കുകയും അതിന്മേൽ ജിഎസ്ടി ഏർപ്പെടുത്തുകയും ആണ് അവർ ചെയ്തത്. ഹോട്ടൽ ഭക്ഷണവിലയിൽ പോലും കുതിച്ചുകയറ്റം ഉണ്ടായി. താൽക്കാലികമായെങ്കിലും ഹോട്ടൽ ഭക്ഷണം ഉപേക്ഷിച്ചായിരുന്നു ജനങ്ങളുടെ പ്രതികരണം. അത്യാവശ്യമുള്ള വസ്തുക്കൾ മാത്രം വാങ്ങാം എന്നും അവർ തീരുമാനമെടുത്തതോടെ വ്യാപാരമേഖല ഫലത്തിൽ മാന്ദ്യത്തിലായി. നോട്ട് നിരോധനത്തിന്റെ ആഘാതത്തിനു പിന്നാലെയായിരുന്നു ജിഎസ്ടി ആഘാതം. ഇത് ജനങ്ങളെ നേരിട്ട് ബാധിക്കുന്ന വിഷയമായിട്ടും ഭരണകൂടം വളരെ നിസംഗതയോടെയാണ് കണ്ടത്. ഇ വേ ബിൽ തുടങ്ങി നടപ്പാക്കിയ പരിഷ്കാരങ്ങളിലൊക്കെ പഴുതുകൾ കണ്ടെത്താൻ നികുതിവെട്ടിപ്പുകാർക്ക് കഴിയുകയും ചെയ്തു. ജിഎസ്ടി വന്നാൽ വലിയ നേട്ടം ഉണ്ടാകുമെന്നു കരുതിയിരുന്ന കേരളത്തിൽ പക്ഷേ നികുതി വരുമാനം ഇടിയുകയായിരുന്നു ആദ്യഘട്ടത്തിൽ. ഇപ്പോഴും പ്രതീക്ഷിച്ച വരുമാനത്തിലേക്കെത്തിയിട്ടില്ല. ഒരുമാസം ജിഎസ്ടി വരുമാനം ഒരു ലക്ഷം കോടി രൂപയിലേറെ വരുമെന്നായിരുന്നു കേന്ദ്ര ധന മന്ത്രി അരുൺ ജെയറ്റ്ലിയുടെ കണക്കുകൂട്ടലെങ്കിലും ഇപ്പോഴും 97000 കോടിയിലെത്തി നിൽക്കുന്നു.

### ബാങ്ക് തട്ടിപ്പ്

രാജ്യത്തെ ബാങ്കുകൾ ആർക്കു വേണ്ടി എന്ന ചോദ്യം വീണ്ടും ഉയർന്ന അഞ്ചു വർഷമാണ് കടന്നുപോകുന്നത്. ബാങ്കുകൾ സാധാരണക്കാരന്റെ താൽപര്യത്തിനു വിരുദ്ധമായി പോയപ്പോഴാണ് ബാങ്ക് ദേശസാത്കരണം എന്ന വിപ്ലവകരമായ തീരുമാനം ഇന്ദിരാ ഗാന്ധി എടുത്തത്. അതിനു ശേഷമാണ് രാജ്യത്തെ ബാങ്കുകൾ സാധാരണക്കാരനു കൂടി പ്രാപ്യമായി തുടങ്ങിയത്. എന്നാൽ ബാങ്കുകളെ വീണ്ടും സ്വകാര്യവത്കരിക്കുകയെന്ന നയത്തിനാണ് മോദി സർക്കാർ രൂപം നൽകിയത്. ബാങ്കുകൾ വൻ വ്യവസായികൾക്ക് ഈടില്ലാതെ സഹസ്ര കോടികൾ കൊടുക്കുകയും സാധാരണക്കാരനെ പിഴിയാൻ തുടങ്ങുകയും ചെയ്തു. ഓരോ ഇടപാടിനും സർവീസ് ചാർജ് കൊടുക്കേണ്ട അവസ്ഥയിലാണ് ഇടപാടുകാർ ഇപ്പോൾ. നിശ്ചിത തുക അക്കൗണ്ടിൽ ഇല്ലെന്ന പേരിൽ സഹസ്ര കോടികൾ ബാങ്കുകൾ പിഴയായി സാധാരണക്കാരിൽ നിന്ന് ഈടാക്കി. ഇതേസമയം ബാങ്കുകളിൽ നിന്ന് കോടികൾ വായ്പയെടുത്തു മുങ്ങുന്നവരുടെ എണ്ണം കൂടിവരികയും ചെയ്തു. വിജയ് മല്യ, നീരവ് മോദി, മെഹുൽ ചോക്സി തുടങ്ങിയ പേരുകൾ ഉദാഹരണങ്ങൾ മാത്രം. മല്യ 9000 കോടിയോളം ബാങ്കുകൾക്ക് നൽകാനുള്ളപ്പോഴാണ് മുങ്ങിയത്. 13600 കോടിയുമായാണ് നീരവ് മോദി മുങ്ങിയത്. ഇരുവരും രാജ്യം വിടാൻ പോകുന്ന കാര്യം അറിയാമായിരുന്നിട്ടും ധനമന്ത്രാലയം അനങ്ങിയില്ല. കോടികൾ വെട്ടിച്ച ആളുകൾ ഒരു തടസ്സവും ഇല്ലാതെ രാജ്യത്തെ വിമാനത്താവളങ്ങളിലൂടെ തന്നെയാണ് പുറത്തുപോയത്. ഇതേ സമയം നിസാര തുക വായ്പയെടുത്ത കർഷകരെ ബാങ്കുകൾ പീഡിപ്പിക്കാൻ തുടങ്ങി. കർഷക ആത്മഹത്യകൾ നിത്യസംഭവമായി. അപ്പോഴും ഗൗതം അദാനിയെപ്പോലെയുള്ള വമ്പന്മാർക്ക് തടസ്സമൊന്നുമില്ലാതെ വായ്പ തരപ്പെടുന്നുണ്ട്. അവരുടെ വിദേശ പദ്ധതികൾക്കുപോലും വായ്പ ലഭ്യമാകുന്നു. അടുത്ത കാലത്ത് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിനെയും മറ്റും സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയിൽ ലയിപ്പിച്ചത് ഇത്തരം വായ്പകൾ തടസ്സമില്ലാതെ ലഭ്യമാക്കാനായിരുന്നു എന്ന ആരോപണം ഇപ്പോഴും നിലനിൽക്കുന്നു. ഇപ്പോൾ ബാങ്ക് ഇടപാട് എന്നത് സാധാരണക്കാരന് പേടിസ്വപ്നവും വൻകിടക്കാരന് സന്തോഷകരമായ അനുഭവവുമാണ്. നീരവ് മോദിമാർ സ്വതന്ത്രരായി വിലസുമ്പോൾ നരേന്ദ്ര മോദിക്കു മറുപടി പറയാനാവില്ലെന്നതും സത്യമാണ്.



### റഫാൽ

രാജ്യത്ത് വ്യോമസേനയ്ക്ക് കരുത്തു പകരേണ്ടത് ആവശ്യമായിരുന്നു. അതുകൊണ്ടാണ് ഏറ്റവും ആധുനികമായ റഫാൽ വിമാനം ഫ്രാൻസിൽ നിന്നു വാങ്ങാൻ യുപിഎ ഭരണകാലത്ത് തീരുമാനിച്ചത്. 126 വിമാനങ്ങൾക്കായിരുന്നു കരാർ. ഇതിൽ 18 എണ്ണം നിർമാതാക്കളായ ദസോ ഏവിയേഷൻ നേരിട്ടു നിർമിച്ചു നൽകുമെന്നും ബാക്കി 108 എണ്ണം ദസോയുടെ ലൈസൻസോടെ ഹിന്ദുസ്ഥാൻ എയ്റോനോട്ടിക്കൽ ലിമിറ്റഡ് (എച്ച് എ എൽ) നിർമിക്കുമെന്നുമായിരുന്നു കരാർ. ഓരോ വിമാനത്തിനും 746 കോടി രൂപയോളം ആയിരുന്നു ചെലവ് കണക്കാക്കിയിരുന്നത്. എന്നാൽ യുപിഎ സർക്കാരിന്റെ കാലത്ത് കരാർ പൂർണതയിലെത്തിക്കാനായില്ല. തുടർന്നുവന്ന നരേന്ദ്ര മോദി സർക്കാർ കരാർ അഴിച്ചുപണിതു. 126 വിമാനങ്ങൾക്കു പകരം 36 വിമാനങ്ങൾ ദസോയിൽ നിന്നു നേരിട്ടു വാങ്ങുന്ന രീതിയിലേക്ക് കരാർ മാറ്റി. ഒരു വിമാനത്തിന്റെ വില നേരത്തേ നിശ്ചയിച്ചതിന്റെ ഇരട്ടിയിലേറെ ആയി വർധിച്ചു എന്ന പ്രതിപക്ഷത്തിന്റെ ആരോപണത്തിന് ഇതുവരെ സർക്കാർ വ്യക്തമായ മറുപടി നൽകിയിട്ടില്ല. മാത്രമല്ല, എച്ച് എ എൽ എന്ന കമ്പനി പൂർണമായും ചിത്രത്തിൽ നിന്നു മാറുകയും വിമാന നിർമാണ മേഖലയിൽ യാതൊരു മുൻപരിചയവുമില്ലാത്ത അനിൽ അംബാനി കമ്പനി ദസോയുടെ പങ്കാളിയായി മാറുകയും ചെയ്തു. 30000 കോടി രൂപയുടെ കരാർ അംബാനി കമ്പനിക്കു ലഭിച്ചുവെന്നും പ്രതിപക്ഷം ആരോപിച്ചു. റഫാൽ കരാർ തങ്ങൾക്ക് ഗുണകരമായ രീതിയിൽ മോദിയും ബിജെപിയും ചേർന്നു മാറ്റിയെടുത്തു എന്ന ആരോപണത്തിൽ കഴമ്പുണ്ടെന്നു ജനങ്ങളും വിശ്വസിച്ചു തുടങ്ങി. ഇക്കാര്യത്തിൽ പ്രധാനമന്ത്രിയുടെ ഓഫിസ് പ്രതിരോധ മന്ത്രാലയത്തെ മറികടന്നു തീരുമാനമെടുത്തു എന്നതിന്റെ രേഖകൾ അടുത്ത കാലത്ത് ഒരു ദേശീയ മാധ്യമം പുറത്തുവിടുകയും ചെയ്തു. മാത്രമല്ല, റഫാൽ വിഷയം സുപ്രീം കോടതിയിൽ എത്തിയപ്പോൾ ഇടപാട് സിഎജി പരിശോധിച്ച് ക്ലീൻ ചിറ്റ് നൽകിയതാണെന്ന വാദം കേന്ദ്ര സർക്കാർ ഉന്നയിച്ചു.

അതിന്റെ അടിസ്ഥാനത്തിൽ ഹർജി കോടതി തള്ളുകയും ചെയ്തു. എന്നാൽ ഇങ്ങനെയൊരു റിപ്പോർട്ട് ഉള്ള കാര്യം പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റിക്കു പോലും അറിയില്ലെന്നു പ്രതിപക്ഷവും വാദിച്ചു. ഒടുവിൽ സർക്കാർ തന്നെ തിരുത്തൽ രേഖ കോടതിയിൽ നൽകുമെന്ന സ്ഥിതിയിലേക്കെത്തി കാര്യങ്ങൾ. ഇതിനിടെ ദേശീയ മാധ്യമത്തിൽ വന്ന രേഖകൾ മോഷ്ടിക്കപ്പെട്ടതാണെന്ന വിചിത്ര വാദവും അറ്റോർണി ജനറൽ സുപ്രിം കോടതിയിൽ സ്വീകരിച്ചു. ഒരു രേഖ സൂക്ഷിക്കാനറിയാത്തവരുടെ കൈയിൽ രാജ്യം സുരക്ഷിതമോ എന്ന മറുചോദ്യം പ്രതിപക്ഷം ഉയർത്തിയതോടെ ഭരണപക്ഷം പ്രതിസന്ധിയിലായി.

### കർഷക പ്രക്ഷോഭം

രാജ്യത്ത് കർഷകർ അസംതൃപ്തരാണ്. വിദർഭ മേഖലയിലും മറ്റും ഒട്ടേറെ കർഷകർ ആത്മഹത്യ ചെയ്തു. ഉത്പന്നങ്ങൾക്ക് ന്യായവിലയില്ല. മിക്കവരും കടക്കെണിയിലാണ്. മഹാരാഷ്ട്രയിൽ മൂന്നോ നാലോ തവണ കർഷകർ ലോങ് മാർച്ചുമായി മുംബൈ നഗരത്തിലെത്തി. ഡൽഹിയിലേക്കുമുണ്ടായി കർഷക മാർച്ച്. എന്നാൽ കോർപറേറ്റ് സ്ഥാപനങ്ങൾക്ക് ലക്ഷക്കണക്കിനു കോടിയുടെ നികുതി ഇളവ് നൽകുന്ന സർക്കാർ കർഷകരുടെ വായ്പ എഴുതിത്തള്ളാൻ നടപടിയൊന്നും സ്വീകരിച്ചില്ല. ഇത് കർഷകരിൽ അസംതൃപ്തി ഉണ്ടാക്കിയിട്ടുണ്ട് എന്നു തിരിച്ചറിഞ്ഞാണ് യുപിഎ അധികാരത്തിൽ വന്നാൽ കർഷകർക്ക് മിനിമം വേതനം ഉറപ്പുനൽകുമെന്ന് കോൺഗ്രസ് അധ്യക്ഷൻ രാഹുൽ ഗാന്ധി ഉറപ്പു നൽകിയത്. അതിനെ മറികടക്കാനാണ് പെട്ടെന്ന് കർഷകർക്ക് വർഷം 6000 രൂപ നൽകുമെന്ന് കേന്ദ്ര സർക്കാർ പ്രഖ്യാപിച്ചതും ആദ്യ ഗഡുവായി 2000 വീതം അക്കൗണ്ടിൽ നിക്ഷേപിച്ചതും.

### അയോധ്യ

എപ്പോഴും അധികാരത്തിലെത്താനുള്ള കുറുക്കുവഴിയായി അയോധ്യയെ ബിജെപി ഉപയോഗിച്ചിട്ടുണ്ട്. ഏറെക്കാലമായി തണുത്തുകിടന്ന രാമക്ഷേത്ര വിഷയം വീണ്ടും പൊടിതട്ടിയെടുത്തിരിക്കുന്നതും അതിനു വേണ്ടിയാണ്. ജനങ്ങളെ വർഗീയമായി ധ്രുവീകരിക്കുകയും അതിലൂടെ നേട്ടം കൊയ്യുകയും എന്ന തന്ത്രം കഴിഞ്ഞ തവണയും ബിജെപി ഉപയോഗപ്പെടുത്തി. അതിലൂടെ യുപിയിൽ വലിയ നേട്ടമുണ്ടാക്കുകയും ചെയ്തു. ഇത്തവണ യുപിയിൽ എസ്പി, ബിഎസ്പി സഖ്യം രൂപപ്പെട്ട സാഹചര്യത്തിൽ അയോധ്യ വീണ്ടും സജീവമാക്കുകയെന്നതാണ് ബിജെപി തന്ത്രം.

### കശ്മീർ

കശ്മീരിൽ ഇപ്പോൾ അശാന്തിയാണ്. അഞ്ചുവർഷമം മുമ്പ് കശ്മീരിൽ ഉണ്ടായിരുന്ന സമാധാനാന്തരീക്ഷം ഇപ്പോഴില്ല. യുപിഎ സർക്കാരിന്റെ കാലത്തായിരുന്നു ഇന്ത്യയെ ഞെട്ടിച്ച മുംബൈ ആക്രമണം. അന്ന് കോൺഗ്രസിനെതിരെ അതിശക്തമായ ആക്രമണമാണ് നരേന്ദ്ര മോദി ഉൾപ്പെടെയുള്ളവർ അഴിച്ചു വിട്ടത്. കോൺഗ്രസ് ഭരണത്തിൽ രാജ്യത്തിന്റെ രക്ഷ അപകടത്തിലാണെന്നും ഭീകരാക്രമണങ്ങൾ വർധിച്ചുവെന്നും ആയിരുന്നു ആരോപണം. തങ്ങൾ അധികാരത്തിലെത്തിയാൽ ഇത്തരം വിഷയങ്ങളെ എങ്ങനെ നേരിടണമെന്ന് കാണിച്ചു നൽകാമെന്നും പ്രഖ്യാപനമുണ്ടായി. എന്നാൽ മോദി ഭരണത്തിനും ഭീകരാക്രമണങ്ങൾ തടയാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല, കൊല്ലപ്പെട്ട ഇന്ത്യൻ സൈനികരുടെ എണ്ണത്തിൽ വൻ വർധനവുമുണ്ടായി. ഉറിയിലും പത്താൻകോട്ടിലും സൈനിക ക്യാംപുകൾക്കുനേരെ ആക്രമണമുണ്ടായി. സൈനികർ കൊല്ലപ്പെട്ടു. ഏറ്റവും ഒടുവിൽ കശ്മീരിലെ പുൽവാമയിൽ സിആർപിഎഫ് വാഹന വ്യൂഹത്തിനു നേരെ ചാവേർ ആക്രമണം ഉണ്ടായി. 40 ഭടന്മാർ കൊല്ലപ്പെട്ടു. തിരിച്ചടിയായി ഇന്ത്യൻ സൈന്യം പാക്കിസ്ഥാനിൽ കടന്നുകയറി ആക്രമണം നടത്തി. പുൽവാമ ഭീകരാക്രമണത്തെ രാഷ്ട്രീയമായി നേരിടാതെ പ്രതിപക്ഷം നിലകൊണ്ടെങ്കിൽ പാക്കിസ്ഥാനു നൽകിയ തിരിച്ചടിയെ രാഷ്ട്രീയമായി ഉപയോഗപ്പെടുത്താൻ തന്നെയാണ് ബിജെപി തീരുമാനം.

### കേരളം

ഇത്രയും പറഞ്ഞത് ദേശീയ വിഷയങ്ങളാണെങ്കിൽ കേരളത്തിൽ ഇതിനു പുറമേ രണ്ടു വിഷയങ്ങൾ കൂടി സജീവമായുണ്ടാകും. കേരളം കണ്ട മഹാപ്രളയമാണ് ഒന്ന്. രണ്ടാമത്തേത് ശബരിമലയും. 2018 ഓഗസ്റ്റ് 15ന് ഉണ്ടായ മഹാപ്രളയം കേരളത്തെ മുക്കിക്കളഞ്ഞു. വൻ മഴയ്ക്കു സാധ്യതയെന്നു മുന്നറിയിപ്പുണ്ടായിട്ടും അണക്കെട്ടുകൾ തുറന്നുവിടാതിരുന്നതും പിന്നീട് മഴയ്ക്കൊപ്പം ഡാമുകൾ തുറന്നുവിട്ടതും ആണ് പ്രളയത്തിനു കാരണമായതെന്ന് ആരോപിച്ചത് ഇ. ശ്രീധരനെപ്പോലെയുള്ളവരാണ്. മനുഷ്യനിർമിത പ്രളയമാണ് കേരളത്തിലുണ്ടായതെന്ന ആരോപണം പ്രളയത്തിനു പിന്നാലെയുണ്ടായി. മാത്രമല്ല, പ്രളയാനന്തര പുനരധിവാസ കാര്യത്തിൽ ആദ്യ ഘട്ടത്തിൽ സർക്കാർ പകച്ചുനിൽക്കുകയും ചെയ്തു. ഇപ്പോഴും സർക്കാർ സഹായം കിട്ടാതെ വലയുന്നവരുണ്ട്. റാന്നി, കോഴഞ്ചേരി, ചാലക്കുടി ഭാഗങ്ങളിലൊക്കെ വ്യാപാരികൾക്കുണ്ടായത് കോടികളുടെ നഷ്ടമാണ്. എന്നാൽ അവർക്ക് ബാങ്ക് വായ്പ പോലും യഥാസമയം ലഭ്യമായില്ല.

ഇതിനേക്കാളും പ്രധാനമാണ് ശബരിമല വിഷയത്തിൽ സർക്കാർ എടുത്ത നിലപാട്. ശബരിമലയിൽ യുവതീപ്രവേശം ആകാമെന്നു സുപ്രീം കോടിതി വിധിച്ച ഉടൻ അത് ആവേശപൂർവം ഏറ്റെടുക്കുകയായിരുന്നു സർക്കാർ. എന്നാൽ ഇക്കാര്യത്തിൽ ബന്ധപ്പെട്ട എല്ലാവരെയും വിളിച്ചിരുത്തി ചർച്ച ചെയ്യണമെന്ന ആവശ്യം നിരാകരിക്കപ്പെട്ടു. ശബരിമല പോർക്കളമാക്കാനാണ് ആ നിലപാട് കാരണമായത്. മാത്രമല്ല, വിശ്വാസികളുടെ ഹൃദയത്തിൽ ആഴത്തിൽ മുറിവേൽക്കുകയും ചെയ്തു. കേരളം മുഴുവൻ സംഘർഷത്തിന്റെ മുൾ മുനയിൽ നിൽക്കുകയായിരുന്നു ആഴ്ചകളോളം. ഇതിനിടെ സർക്കാർ സഹായത്തോടെ യുവതികളെ കയറ്റാനുള്ള ശ്രമവും ഉണ്ടായി. ഒടുവിൽ യുവതീപ്രവേശം സർക്കാർ പിന്തുണയോടെ സംഭവിക്കുക തന്നെ ചെയ്തു. വിശ്വാസപരമായ വിഷയങ്ങളിൽ സർക്കാർ ഇടപെടുന്നതു ശരിയല്ലെന്ന വികാരം മറ്റു സമുദായങ്ങൾക്കിടയിലും ശക്തമാവുകയും ചെയ്തു.

സഭകളുടെ സ്വത്തിന്മേൽ നിയന്ത്രണം കൊണ്ടുവരാനുള്ള ചർച്ച് ആക്ട് ബിൽ അണിയറയിൽ ഒരുങ്ങുന്നതും വിശ്വാസികളെ ആശങ്കയിലാഴ്ത്തിയിട്ടുണ്ട്. അങ്ങനെ ബില്ലൊന്നും പരിഗണനയിലില്ലെന്ന് മുഖ്യമന്ത്രി പറയുന്നുണ്ടെങ്കിലും തീയില്ലാതെ പുകയില്ല എന്നു മനസ്സിലാക്കാൻ പാഴൂർ പടിപ്പുര വരെയൊന്നും പോകേണ്ടതില്ല. ഇതിനിടെ തിരഞ്ഞെടുപ്പ് പടിവാതിൽക്കലെത്തിനിൽക്കുമ്പോൾ കാസർകോട് പെരിയയിൽ കോൺഗ്രസ് പ്രവർത്തകരായ രണ്ടു യുവാക്കൾ സിപിഎമ്മിന്റെ കൊലക്കത്തിക്കിരയായതും വലിയ ചർച്ചാ വിഷയമായി.

### ഭയത്തിന്റെ അന്തരീക്ഷം

തിരഞ്ഞെടുപ്പിനെ സ്വാധീനിക്കാവുന്ന ചെറുതും വലുതുമായ ഒട്ടേറെ വിഷയങ്ങൾ ഇനിയുമുണ്ട്. എങ്കിലും അഖിലേന്ത്യാതലത്തിൽ ബിജെപി ഉൾപ്പെടുന്ന സംഘപരിവാർ ശക്തികൾ പിടിമുറുക്കാൻ ശ്രമിക്കുന്നതും അതിനെ ചെറുക്കാൻ മതനിരപേക്ഷ ശക്തികൾ കൂട്ടായി നിൽക്കുന്നതുമാണ് ആത്യന്തികമായി തിരഞ്ഞെടുപ്പിലെ വിധി നിർണയിക്കുക. ആദ്യം പറഞ്ഞ വിഷയങ്ങളൊക്കെ ബിജെപി ഉൾപ്പെടുന്ന സംഘപരിവാർ ശക്തികൾ ഇന്ത്യയിൽ എന്താണ് ചെയ്യാൻ പോകുന്നതിന്റെ മുന്നറിയിപ്പുകളാണ്. സമൂഹത്തിൽ വർഗീയ ധ്രുവീകരണം ഉണ്ടാക്കുന്നതിൽ സംഘപരിവാർ വലിയ തോതിൽ വിജയിച്ചിട്ടുണ്ട്. ഇത്തവണ മോദി അധികാരമേറിയ ഉടൻ സംഘപരിവാർ ശക്തികൾ തങ്ങൾക്ക് എന്തും ചെയ്യാൻ അവസരം കിട്ടിയെന്ന തരത്തിൽ ഇറങ്ങിത്തിരിച്ചതായി ആരോപണം ഉയർന്നു. തങ്ങൾക്ക് ഹിതകരമല്ലാത്തത് പറയുന്നവരെ അടിച്ചമർത്തുകയോ വകവരുത്തുകയോ ആണ് രീതി. അങ്ങനെ തോക്കിനിരയായവരാണ് ഗോവിന്ദ് പൻസാരെ, കൽബർഗി, ഗൗരി ലങ്കേഷ് എന്നിവർ. സംഘപരിവാർ ഉയർത്തുന്ന ഭീഷണികൾക്കെതിരെ തൂലിക ചലിപ്പിച്ചവരാണ് അവർ. സംഘപരിവാറിന്റെ യഥാർഥ ലക്ഷ്യം ഹൈന്ദവതയിലൂന്നിയ ഫാഷിസറ്റ് ഭരണ സംവിധാനമാണെന്ന മുന്നറിയിപ്പു നൽകിയവരായിരുന്നു അവർ. ഒരു തവണ കൂടി ബിജെപി അധികാരമേറിയാൽ പിന്നീടൊരു തിരഞ്ഞെടുപ്പ് തന്നെ ഉണ്ടായേക്കില്ല എന്നു മുന്നറിയിപ്പു നൽകിയത്

ബിജെപിയുടെ മുൻ എംപി സാക്ഷി മഹാരാജ് ആണ്. അതുകൊണ്ടുതന്നെയാണ് ഇത്തവണത്തെ തിരഞ്ഞെടുപ്പ് ആശയതലത്തിലുള്ള പോരാട്ടമായി മാറുന്നത്.

മുൻപൊക്കെ അഴിമതി ആരോപണം ഉണ്ടായാൽ ധൈര്യപൂർവം ഏറ്റെടുത്തിരുന്ന ദേശീയ മാധ്യമങ്ങളൊക്കെ നിശബ്ദമാണ്. ഒന്നുകിൽ ഭയം, അല്ലെങ്കിൽ പണം. ഇതിലേതോ ഒന്ന് അവരെ നിശബ്ദമാക്കുന്നു. റഫാൽ പോലെ ഒരു വിഷയത്തിൽ പ്രതിപക്ഷം വളരെ ശക്തമായി പോരാടിയിട്ടും ദേശീയ മാധ്യമങ്ങൾ മിക്കതും അനങ്ങിയില്ല. ഏതു വിഷയം ഉന്നയിക്കപ്പെടുമ്പോഴും അതിതീവ്ര ദേശീയ വികാരം ഉയർത്തി അതിനെ നിശബ്ദമാക്കുന്ന സമീപനമാണ് സർക്കാരിന്റേതും സംഘപരിവാറിന്റേതും. നോട്ട് നിരോധനത്തെ എതിർത്തവരൊക്കെ കള്ളപ്പണക്കാരും രാജ്യദ്രോഹികളും ആണെന്നു മുദ്ര കുത്തപ്പെട്ടു. നോട്ട് നിരോധനം കാരണം കോടിക്കണക്കിനു തൊഴിൽ അവസരമാണ് നഷ്ടപ്പെട്ടത്. അതുപോലെ ജിഎസ്ടിയും രാജ്യത്തെ തൊഴിൽ മേഖലയെ പിന്നോട്ടടിച്ചു. ഇതേ സമയം തൊഴിലാളി വിരുദ്ധവും തീർത്തും മുതലാളിത്ത ആഭിമുഖ്യമുള്ളതുമായ നയങ്ങൾ ഏർപ്പെടുത്തുന്നതിലൂടെ തൊഴിലാളികളെ അടിമകളാക്കി മാറ്റുന്നതിനും തുടക്കം കുറിച്ചു. എന്നാൽ ഇതേക്കുറിച്ച് എന്തെങ്കിലും പറഞ്ഞാലുടൻ ദേശീയ താൽപര്യം എന്ന മറവിലൊളിക്കുകയായിരുന്നു സർക്കാർ. മൂന്നോ നാലോ വൻകിടക്കാർക്കു വേണ്ടി മാത്രമാണ് ഭരണം എന്ന ആരോപണത്തെയും പ്രധാനമന്ത്രി അവഗണിക്കുകയായിരുന്നു. പ്രധാനമന്ത്രിയുടെ വിദേശ പര്യടനങ്ങളിൽ മാധ്യമ പ്രവർത്തകർക്കു പകരം സ്ഥിരമായി ചില വ്യവസായികളാണ് അനുഗമിക്കുന്നതെന്ന ആരോപണം ഉയർന്നപ്പോഴും കുലുക്കമുണ്ടായില്ല. റഫാൽ ഇടപാടിൽ അനിൽ അംബാനിയുടെ കമ്പനിക്ക് അനർഹമായി നേട്ടമുണ്ടാക്കിക്കൊടുത്തു എന്ന ആരോപണം ഉയർന്നപ്പോഴും സൈന്യത്തിന്റെ നവീകരണത്തെ ആരോപണകർത്താക്കൾ തുരങ്കം വയ്ക്കുന്നു എന്നായിരുന്നു പ്രത്യാരോപണം. അതായത് സംഘപരിവാർ മാത്രമാണ് ദേശ സ്നേഹികളെന്നും മറ്റുള്ളവരെല്ലാം പാകിസ്ഥാൻ അനുകൂലികളെന്നുമുള്ള ഒരു സന്ദേശം സമൂഹത്തിലേക്കു പടർത്തിവിടാനായിരുന്നു ശ്രമം. തീർച്ചയായും അതു കുറേയൊക്കെ ആദ്യഘട്ടത്തിൽ സമൂഹത്തെ സ്വാധീനിക്കുകയും ചെയ്തു. ഒരു പ്രശ്നവുമില്ലാതെ മോദി സർക്കാർ രണ്ടാം തവണയും അധികാരമേറുമെന്നായിരുന്നു എല്ലാവരുടെയും നിഗമനം.

എന്നാൽ തളർന്നുകിടന്ന കോൺഗ്രസ് മോദി ഭരണത്തിന്റെ അവസാന ഘട്ടത്തിൽ ഉയർത്തെഴുന്നേൽക്കുന്നതു ജനം കണ്ടു. ഗുജറാത്തിൽ നിന്നുള്ള രാജ്യസഭ തിരഞ്ഞെടുപ്പിലായിരുന്നു തുടക്കം. കോൺഗ്രസ് സ്ഥാനാർഥി അഹമ്മദ് പട്ടേലിനെ ജയിപ്പിക്കാതിരിക്കാനുള്ള ബിജെപി അധ്യക്ഷൻ അമിത് ഷായുടെ എല്ലാ ശ്രമവും പരാജയപ്പെട്ടു. തുടർന്നു നടന്ന നിയമസഭാ തിരഞ്ഞെടുപ്പിലും കോൺഗ്രസ് ശക്തമായ പോരാട്ടം കാഴ്ചവച്ചു. ഗോവയിൽ ഏറ്റവും വലിയ ഒറ്റക്കക്ഷിയായെങ്കിലും ജനവിധി അട്ടിമറിച്ച് ബിജെപി അധികാരമേറി. എന്നാൽ കർണാടകയിൽ തിരഞ്ഞെടുപ്പിനു ശേഷം ജനതാദളുമായി സഖ്യമുണ്ടാക്കി കോൺഗ്രസ് അധികാരം പിടിച്ചു. പിന്നീട് രാജസ്ഥാൻ, മധ്യപ്രദേശ്, ഛത്തീസ് ഗഡ് സംസ്ഥാനങ്ങളും പിടിച്ചെടുത്തതോടെ കോൺഗ്രസ് ഉയർത്തെഴുന്നേൽക്കുകയാണെന്ന തോന്നൽ ശക്തമായി. ഏറ്റവും ഒടുവിൽ പ്രിയങ്ക ഗാന്ധിയുടെ വരവും ഉത്തർപ്രദേശിൽ അവർ സ്വീകരിച്ചിരിക്കുന്ന പ്രചാരണ ശൈലിയും കോൺഗ്രസ് ക്യാംപിൽ ആവേശമുയർത്തിയിട്ടുമുണ്ട്.

ഇതേസമയം സംഘടനാപരമായ ദൗർബല്യങ്ങളിൽ നിന്ന് കോൺഗ്രസിന് പൂർണമായും മോചിതമാകാൻ കഴിഞ്ഞിട്ടില്ലെന്ന വസ്തുതയുമുണ്ട്. കോൺഗ്രസിനെതിരെ എന്നും ഉപയോഗിച്ചിരുന്ന ആരോപണം കുടുംബാധിപത്യമാണ്. എന്നാൽ സംഘടനയെ മൊത്തത്തിൽ ചലിപ്പിക്കാൻ നെഹ്റു കുടുംബത്തിൽ നിന്ന് ആരെങ്കിലും വേണമെന്ന അവസ്ഥയ്ക്ക് ഇപ്പോഴും മാറ്റമില്ല. എങ്കിലും ജനാധിപത്യപരമായ ഒരു പ്രക്രിയയിലൂടെയാണ് രാഹുലും ഇപ്പോൾ പ്രിയങ്കയും സംഘടനയുടെ പ്രധാന സ്ഥാനങ്ങളിലിരിക്കുന്നതെന്ന് ആശ്വസിക്കാം. ഏറെ നാളത്തെ പ്രവർത്തനത്തിനു ശേഷമാണ് രാഹുൽ ഗാന്ധി കോൺഗ്രസ് അധ്യക്ഷ സ്ഥാനത്തേക്ക് ഉയർന്നുവന്നത്. പ്രിയങ്കയ്ക്ക് കോൺഗ്രസിനെക്കൊണ്ട് ആവശ്യമുണ്ടായപ്പോഴല്ല, മറിച്ച് കോൺഗ്രസിന് പ്രിയങ്കയെക്കൊണ്ട് ആവശ്യമുണ്ടായപ്പോഴാണ് അവരുടെ കടന്നുവരവ് എന്നതിലും തർക്കമില്ല. യുപിയിൽ ആണ് അവർ ശ്രദ്ധിക്കുന്നതെങ്കിലും അവരുടെ കടന്നുവരവ് രാജ്യമൊട്ടാകെ കോൺഗ്രസ് പ്രവർത്തകരിൽ ആവേശമുയർത്തിയിട്ടുണ്ട്. കേരളത്തിലെ ഫലങ്ങളിലും അവർ സ്വാധീനം ചെലുത്താനുള്ള സാധ്യത നിലനിൽക്കുന്നുണ്ട്.

ഇതിനുമപ്പുറം രാഹുലും മോദിയുമായുള്ള താരതമ്യത്തിനും പ്രസക്തിയുണ്ട്. മോദി നല്ല പ്രസംഗകനാണ്. എന്നാൽ മോദി ചോദ്യങ്ങളെ ഭയപ്പെടുന്നു. അതുകൊണ്ടുതന്നെ പ്രധാനമന്ത്രി എന്ന നിലയിൽ ഒരു പത്രസമ്മേളനം പോലും അദ്ദേഹം നടത്തിയില്ല. എന്നാൽ രാഹുൽ അത്ര മികച്ച പ്രസംഗകനല്ല. പക്ഷേ മാധ്യമപ്രവർത്തകരിൽ നിന്ന് ഓടിയൊളിക്കുന്നില്ല. മോദി പലപ്പോഴും സമൂഹത്തെ വിഭജിതമായി കാണുമ്പോൾ രാഹുൽ എല്ലാ വിഭാഗങ്ങളെയും ചേർത്തുനിർത്താൻ ശ്രമിക്കുന്നു. ഫാഷിസത്തിന്റെ ഭാവഹാവാദികൾ മോദിയിലുണ്ടെങ്കിൽ രാഹുലിൽ ഉള്ളത് ജനാധിപത്യവാദിയുടെ ഭാവമാണ്. 5 വർഷം മുമ്പ് ഗോലിയാത്തിനു മുന്നിലെ ദാവീദിനെപ്പോലെയായിരുന്നു മോദിക്കു മുന്നിൽ രാഹുലെങ്കിൽ ഇപ്പോൾ മോദിക്കൊപ്പം നിൽക്കുന്ന നേതാവായി വളർന്നിട്ടുണ്ട്. രാജസ്ഥാൻ, മധ്യപ്രദേശ്, ഛത്തീസ്ഗഡ് വിജയങ്ങൾ രാഹുലിന്റെ പ്രതിച്ഛായ വളർത്തിയിട്ടുണ്ട്. ഏറ്റവും ഒടുവിൽ ചെന്നൈയിലെ സ്റ്റെല്ലാ മാരീസ് കോളജിൽ വിദ്യാർഥിനികളുമായി സംവദിക്കുമ്പോഴും രാഹുൽ പറഞ്ഞത് സ്നേഹത്തിന്റെ ഭാഷയെക്കുറിച്ചാണ്. ഇതിനെല്ലാമുപരിയായി മറ്റൊരു കാര്യം കൂടിയുണ്ട്. ഗോധ്ര പോലെയോ ഗുജറാത്ത് കലാപം പോലെയോ ഉള്ള പാപക്കറകളൊന്നും രാഹുലിനു മേലില്ല. അതുകൊണ്ടുതന്നെ രണ്ട് ആശയസമീപനങ്ങളുടെ പോരാട്ടമായിരിക്കും ഇത്തവണയെന്നതിൽ സംശയമില്ല.

ഇതേസമയം ശ്രദ്ധിക്കേണ്ട മറ്റൊരു കാര്യം രാജ്യമെങ്ങും പ്രാദേശിക രാഷ്ട്രീയ കക്ഷികൾ ചെലുത്തുന്ന സ്വാധീനമാണ്. ഇതിൽ ചിലതിനെങ്കിലും പ്രാദേശിക സ്വാധീനം മാത്രമേയുള്ളുവെങ്കിലും ദേശീയ പാർട്ടികളെന്ന ലേബൽ ഉള്ളവരാണ്. ആ പാർട്ടികളുടെ നേതാക്കളിൽ ചിലരെങ്കിലും മുമ്പ് ദേശീയ കക്ഷികളുടെ പ്രതിനിധികൾ ആയിരുന്നവരുമാണ്. വടക്കുകിഴക്കൻ സംസ്ഥാനങ്ങളിൽ പ്രാദേശിക കക്ഷികൾക്കാണ് മുൻതൂക്കം. എന്നാൽ ഇവിടെ അവരുമായി സഖ്യത്തിലേർപ്പെട്ട് പരമാവധി സീറ്റ് സമ്പാദിക്കാനുള്ള ഒരുക്കത്തിലാണ് ബിജെപി. എന്നാൽ പൗരത്വ ഭേദഗതി ബില്ലിനെതിരെ ഇവിടെ ഉയരുന്ന രോഷം തിരഞ്ഞെടുപ്പിൽ എങ്ങനെ പ്രതിഫലിക്കും എന്നറിയില്ല. തൊട്ടടുത്തുതന്നെ കിടക്കുന്ന ബംഗാൾ മമതയുടെ തട്ടകമാണ്. ഇവിടെ ഇടതു കക്ഷികൾക്കും കോൺഗ്രസിനും വലിയ പ്രതീക്ഷയില്ല. എന്നാൽ ബിജെപി അമിത പ്രതീക്ഷ വച്ചുപുലർത്തുന്നുണ്ടുതാനും. മമതയുടെ സ്വാധീനത്തിന് ഇത്തവണയും ഉടവുതട്ടാനിടയില്ലെന്നാണ് സൂചനകൾ. ബിഹാറിൽ നിതീഷിനെ കൂട്ടുപിടിച്ചാണ് ബിജെപി നീക്കമെങ്കിൽ ലാലുവിന്റെ ജനതാദൾ ഉൾപ്പെടെയുള്ള കക്ഷികൾ കോൺഗ്രസുമായി ചേർന്നു മത്സരിക്കുന്നത് വൻ വെല്ലുവിളി ഉയർത്തിയിട്ടുണ്ട്. ഒഡിഷയിൽ ബിജു ജനതാദളിന് പാത സുഗമമാണെന്നാണ് സൂചന. അവർ ബിജെപിക്കൊപ്പം തന്നെ തുടരാനാണ് സാധ്യത. യുപിയാണ് ഏറ്റവും പ്രധാനം. ദേശീയ കക്ഷികളായി അറിയപ്പെടുന്നെങ്കിലും യുപിയിൽ മാത്രം കാര്യമായ സ്വാധീനമുള്ള മായാവതിയുടെ ബിഎസ്പിയും മുലായം സിങ് യാദവിന്റെയും മകൻ അഖിലേഷ് യാദവിന്റെയും സമാജ് വാദി പാർട്ടിയും (എസ്പി) തമ്മിലുള്ള സഖ്യം ഇവിടെ നിർണായകമാകും. 80 സീറ്റിൽ 72 എണ്ണവും കഴിഞ്ഞ തവണ ബിജെപി നേടിയെങ്കിൽ ഇത്തവണ സ്ഥിതി അതായിരിക്കില്ലെന്നാണ് കണക്കുകൾ വ്യക്തമാക്കുന്നത്. ബിജെപിക്ക് ഇവിടെ വലിയ തോതിൽ സീറ്റ് കുറയാനുള്ള സാധ്യതയാണ് കാണുന്നത്. തെക്കോട്ടു

വന്നാൽ ആന്ധ്രപ്രദേശിൽ ചന്ദ്രബാബു നായിഡുവിന്റെ തെലുങ്കുദേശം പാർട്ടിയും സഖ്യകക്ഷിയായ കോൺഗ്രസുംനേട്ട മുണ്ടാക്കിയേക്കും. കർണാടകയിലും സ്ഥിതി കോൺഗ്രസ് - ദൾ സഖ്യത്തിന് അനുകൂല മാകാനാണ് സാധ്യത. തമിഴ് നാട്ടിൽ ദ്രാവിഡ പാർട്ടികളുടെ പോരാട്ടമാണ്. അണ്ണാ ഡിഎംകെ സഖ്യം വിജിയിച്ചാൽ ബിജെപിക്കും ഡിഎംകെ സഖ്യം വിജയിച്ചാൽ കോൺഗ്രസിനും നേട്ടമാകും.

കേരളത്തിൽ കോൺഗ്രസ് നയിക്കുന്ന യുഡിഎഫിനാണ് മുൻതൂക്കമെന്ന് അഭിപ്രായ സർവേകൾ സൂചിപ്പിക്കുന്നുണ്ട്. ശബരിമല ഉൾപ്പെടെയുള്ള വിഷയങ്ങൾ നിർണായ കമാകും കേരളത്തിലെന്നു നേരത്തേ തന്നെ സൂചിപ്പിച്ചു കഴിഞ്ഞു. അതുകൊണ്ടുതന്നെ സിപിഎം അരയും തലയും മുറുക്കി രംഗത്തുണ്ട്. നേരത്തേ സീറ്റുകൾ ലഭിച്ചിരുന്ന ത്രിപുരയിലും ബംഗാളിലും പ്രതീക്ഷയ്ക്കു വകയില്ലാത്തതുകൊണ്ട് സിപിഎമ്മിന് കേരളത്തിൽ വിജയം അനിവാര്യമാണ്. എന്നാൽ ഇടതു പ്രതീക്ഷ എത്രത്തോളം സഫലമാകുമെന്ന കാര്യത്തിൽ അവർക്കു പോലും ഉറപ്പില്ല. കോൺഗ്രസിന്റെ സ്ഥാനാർഥിപ്പട്ടികയിൽ കെ. മുരളീധരൻ ഇടംപിടിച്ചതോടെ മലബാറിലും ഉത്തര മലബാറിലും തിരഞ്ഞെടുപ്പ് രംഗത്ത് വലിയ ചലനം ഉണ്ടായിട്ടുണ്ട്. വടകരയെ മാത്രല്ല, മലബാറിൽ മുഴുവൻ സ്വാധീനം ചെലുത്താൻ ആ സ്ഥാനാർഥിത്വത്തിന് ആവും എന്ന കാര്യത്തിൽ സംശയമില്ല.

### മോദി മാജിക്

കഴിഞ്ഞ പൊതു തിരഞ്ഞെടുപ്പിൽ എൽ. കെ. അഡ്വാനിയെപ്പോലെയുള്ള വമ്പന്മാരെ ഒതുക്കി രംഗത്തു വന്ന നരേന്ദ്ര മോദി ബിജെപിക്ക് ഒറ്റയ്ക്ക് ഭരിക്കാനുള്ള ഭൂരിപക്ഷം നേടിയെടുത്തു. പിന്നീട് ഉപതിരഞ്ഞെ ടുപ്പുകളിൽ അതിൽ കുറേ സീറ്റ് നഷ്ടപ്പെട്ടു വെങ്കിലും മോദിയുടെ സ്വാധീനം അത്ര ഇടിഞ്ഞില്ല. എന്നാൽ ഏറ്റവും ഒടുവിൽ നടന്ന നിയമസഭാ തിരഞ്ഞെടുപ്പുകൾ മോദി മാജിക് അസ്തമിക്കുന്നു എന്ന തോന്നലാണ് ഉണ്ടാക്കിയത്. കർഷക പ്രക്ഷോഭം, തൊഴി ലില്ലായ്മ, നോട്ട് നിരോധനവും ജിഎസ്ടിയും സൃഷ്ടിച്ച പ്രതിസന്ധി, ഇന്ധന വിലക്കയറ്റം, റഫാൽ ഇടപാട് എന്നിവയെല്ലാം മോദിയുടെ സ്വാധീനം കുറയുന്നതിനു കാരണമായി. അതുപോലെ കശ്മീരിലെ സ്ഥിതിവിശേഷം കൈവിട്ടു പോവുകയും ചെയ്തു. എല്ലാ ആദർശങ്ങളും മാറ്റിവച്ച് പിഡിപിയുമായി അവിടെ അധികാരം പങ്കിട്ടെങ്കിലും അതും അൽപായുസായി. മാത്രമല്ല, കശ്മീരിൽ തീവ്രവാദി ആക്രമണം രൂക്ഷമാവുകയും ചെയ്തു. നോട്ട് നിരോധനം തീവ്രവാദികളെ തകർക്കും തുടങ്ങിയ സ്വപ്നങ്ങളും പാളിപ്പോയി. ഏറ്റവും ഒടുവിൽ പുൽവാമയിൽ ജവാന്മാരെ ബലികൊടുക്കേണ്ടിവന്നു. പിടിച്ചുനിൽക്കാൻ വേണ്ടിയാണ് മോദി പാക്കിസ്ഥാനുള്ളിൽ കടന്ന് ആക്രമണം നടത്തിയത്. അത് തിരഞ്ഞെടുപ്പ് ഫലത്തെ സ്വാധീനിച്ചേക്കും എന്നൊക്കെ പറയുന്നു ണ്ടെങ്കിലും എത്രത്തോളം സ്വാധീനം ഉണ്ടാകുമെന്നു വ്യക്തമായിട്ടില്ല. മാത്രമല്ല, യുവജനങ്ങൾ ഇതുവരെ മനസ്സു തുറന്നി ട്ടുമില്ല. 6000 രൂപ വീതം കൊടുത്ത് കർഷക മനസ് പിടിച്ചെടുക്കാനുള്ള മറ്റൊരു മാജിക് മോദി പുറത്തെടുത്തതും അതുകൊണ്ടാണ്. എന്നാൽ മോദി ഏതോ അമ്പ് ആവനാഴിയിൽ സൂക്ഷിച്ചിട്ടുണ്ട് എന്നു വിചാരിക്കുന്നവരാണ് അദ്ദേഹത്തിന്റെ ആരാധകർ. തുടർച്ചയായുള്ള പ്രതിപക്ഷാക്രമണത്തെ തടയാൻ രാജ്യ ദ്രോഹികളെന്ന വിളിയും അതിതീവ്ര ദേശീയതയും മാത്രം പോരെന്ന് മോദിക്കും മനസ്സിലായിട്ടുണ്ട്. അതുകൊണ്ടുതന്നെ അദ്ദേഹം എന്തെങ്കിലും തന്ത്രം കണ്ടിട്ടു ണ്ടാവാം. കാരണം പരാജയപ്പെട്ടാൽ മോദി യുഗത്തിന്റെ അവസാനമാകും അത്. ഇന്ത്യ തിളങ്ങുന്നു എന്ന പ്രചാരണം അഴിച്ചുവിട്ടിട്ടും വാജ്‌പേയിയുടെ പിൻഗാമിയായി അഡ്വാനിക്ക് ഭരണം പിടിക്കാൻ കഴിഞ്ഞില്ലെന്ന അനുഭവ പാഠവും മോദിക്കു മുന്നിലുണ്ട്. അവസാന ആയുധം ഏതെന്ന് കണ്ടറിയുക തന്നെ വേണം. യുദ്ധ ഭീതി എപ്പോഴും നല്ലൊരു ആയുധമായി ഭരണാധികാരികൾ ഉപയോഗിച്ചി ട്ടുള്ളത് ഓർക്കേണ്ടതാണ്.

### പിണറായി മാജിക്

കേരളത്തിൽ വൻ ഭൂരിപക്ഷത്തിൽ അധികാരമേറിയ പിണറായി സർക്കാരിന് ഈ തിരഞ്ഞെടുപ്പ് അഭിമാന പ്രശ്നം കൂടിയാണ്. പിണറായി ഭരണവുമായി ബന്ധപ്പെട്ട പ്രളയവും ശബരിമലവിഷയവും തിരഞ്ഞെ ടുപ്പിൽ ചർച്ച ചെയ്യപ്പെടും എന്നതിൽ സംശയമില്ല. മാത്രമല്ല, കഴിഞ്ഞ തവണ ഒപ്പമുണ്ടായിരുന്ന ചില സഭാ വിഭാഗങ്ങൾ ഒപ്പമുണ്ടോ എന്ന് ഉറപ്പുമില്ല. മുന്നാക്ക വിഭാഗങ്ങളെ ബിജെപിയിലേക്കു തള്ളിവിട്ട് കോൺഗ്രസിനെ ദുർബലപ്പെടുത്തുക എന്ന തന്ത്രം പിണറായി പ്രയോഗിക്കുകയാണെന്ന് കോൺഗ്രസ് നേതാക്കൾ ആരോപിച്ചിരുന്നു. അതിൽ കുറേയൊക്കെ വാസ്തവമുണ്ടായി രുന്നുതാനും. എന്നാൽ അത് വിജയമായോ എന്നതിന്റെ ടെസ്റ്റ് ഡോസ് കൂടിയാണ് ഈ തിരഞ്ഞെടുപ്പ്. നിലവിൽ ഉപയോഗിച്ചു തേഞ്ഞ ആയുധങ്ങളല്ലാതെ മറ്റൊന്നും അദ്ദേഹത്തിന്റെ പക്കലില്ല എന്നതാണ് വാസ്തവം. അതു മുതലെടുക്കാൻ കോൺ ഗ്രസിനെത്രത്തോളം കഴിയുമെന്നതിനെ ആശ്രയിച്ചിരിക്കും കേരളത്തിലെ തിരഞ്ഞെ ടുപ്പ് ഫലം.

### ഈ തിരഞ്ഞെടുപ്പ് നിർണായകം

ഈ തിരഞ്ഞെടുപ്പ് നിർണായകമാകുന്നത് മറ്റു ചില കാരണങ്ങൾ കൊണ്ടുകൂടിയാണ്. രാജ്യത്തിന്റെ ഭരണഘടന മാറ്റിയെഴുതാനുള്ള അണിയറ നീക്കം നടക്കുന്നുണ്ടോ എന്ന സംശയം ഉയർന്നിട്ടുണ്ട്. നിലവിലുള്ള ഭരണക്രമത്തിനു പകരം പ്രസിഡൻഷ്യൽ ഭരണരീതി കൊണ്ടുവരാനുള്ള ശ്രമം നടക്കുന്നുണ്ട്. അത് രാജ്യത്തെ ജനാധിപത്യ ത്തിന്റെ അസ്തമനം കുറിക്കും. ഏകാധിപത്യ ത്തിന്റെ നാളുകളാവും പിന്നീട് ഉണ്ടാവുക. ഇന്ത്യ പോലെയുള്ള ഒരു ബഹുസ്വര സമൂഹത്തിന് എല്ലാ വിഭാഗങ്ങളെയും ഉൾക്കൊണ്ടു മാത്രമേ മുന്നോട്ടു പോകാൻ കഴിയുകയുള്ളു. പാർലമെന്ററി ജനാധിപത്യ രീതി അതിന് ഏറ്റവും അനുയോജ്യമാണ്. ഇന്ത്യയിലെ ജനവിഭാഗങ്ങളുടെ ഒരു പരിച്ഛേദമാണ് പാർലമെന്റിലുണ്ടാവുക. അതിനു മാറ്റം വന്നാൽ ഇന്ത്യയുടെ നിലനിൽപ് തന്നെ അപകടത്തിലാകും. ഏതെ ങ്കിലും ഒരു വിഭാഗത്തിന് ആധിപത്യമുള്ള രീതി വന്നാൽ അത് ഇന്ത്യയുടെ ഐക്യത്തെ തകർക്കും. അതുകൊണ്ടുതന്നെയാണ് കോൺഗ്രസിനും ഈ തിരഞ്ഞെടുപ്പ് നിർണായകമായി മാറുന്നത്. അടിയന്തരാ വസ്ഥക്കാലം ഒഴിച്ചാൽ കോൺഗ്രസ് എന്നും ജനാധിപത്യപരമായി മാത്രമേ നീങ്ങിയിട്ടുള്ളു. എതിർശബ്ദങ്ങളെ അടിച്ചമർത്താതെയാ യിരുന്നു 10 വർഷം മൻമോഹൻ സിങ്ങിന്റെ ഭരണം. എന്നാൽ ഇന്ന് പ്രധാനമന്ത്രിയെ വിമർശിക്കുന്നവർ ഭയപ്പെടണം. ഒന്നുകിൽ അവർക്കെതിരെ സംഘടിതമായ ആക്രമണം ഉണ്ടാകും. അല്ലെങ്കിൽ സൈബർ നിയമ ങ്ങളുപയോഗിച്ച് കെണിയിലാക്കും. അതു കൊണ്ടുതന്നെ വിമർശന സ്വരമുയർത്താൻ ഭയപ്പെടുകയാണ് പലരും. ഹിറ്റ്ലറിന്റെ നാസി ജർമനിയിൽ ജനം സംസാരിക്കാൻ ഭയ പ്പെട്ടിരുന്നു. സമാനമായ അന്തരീക്ഷം ഇന്ന് ഇന്ത്യയിലും കടന്നെത്തിയിരിക്കുന്നു. ഭയത്തിന്റേതായ ആ അന്തരീക്ഷം മാറിയി ല്ലെങ്കിൽ പ്രതിപക്ഷ സ്വരവും ഇല്ലാതാകും. അതുകൊണ്ടുതന്നെ ജനാധിപത്യ പാതയിൽ നീങ്ങുന്ന ഇൻഡ്യൻ നാഷനൽ കോൺ ഗ്രസിനും മറ്റു പ്രതിപക്ഷ കക്ഷികൾക്കും ഈ തിരഞ്ഞെടുപ്പ് നിർണായകമായി മാറുന്നു. സ്ഥാനാർഥികളുടെ വ്യക്തിഗത മികവിനപ്പുറം രണ്ട് ആശയങ്ങൾ തമ്മിലുള്ള പോരാട്ടമായി ഈ തിരഞ്ഞെടുപ്പ് മാറുന്നതും അതുകൊ ണ്ടാണ്. ഇനി എല്ലാം തീരുമാനിക്കേണ്ടത് ജനങ്ങളാണ്.



വിശേഷം

സിസ്റ്റർ ഡോ. ആർദ്ര എസ്. ഐ. സി.

# സുവിശേഷ വാഹകരും ഐക്യത്തിന്റെ സാക്ഷികളുമാകാൻ........

മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ശതാബ്ദി ആഘോഷത്തെ (2030) സംബന്ധിച്ചുള്ള സഭയുടെ പ്രഥമ ആലോചനായോഗം



## ഒരു നേർക്കാഴ്ച

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രത്താളുകളിൽ സുവർണ്ണ ലിപികളിൽ എഴുതിച്ചേർക്കേണ്ട ഒരു സുദിനമായിരുന്നു 2019 മാർച്ച് മാസം 13-ാം തീയതി. നമ്മുടെ സഭയിലെ എല്ലാ പിതാക്കന്മാരും സഭയുടെ തലവനും, പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലിമ്മീസ് കാതോലിക്കാ ബാവായോടും, സഭാശുശ്രൂഷയിൽ നേതൃസ്ഥാനങ്ങളിലായിരിക്കുന്ന വൈദികശ്രേഷ്ഠരോടും, സന്ന്യസ്തരോടും, അത്മായ പ്രതിനിധികളോടും ചേർന്ന് മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ശതാബ്ദി ആഘോഷത്തെ സംബന്ധിച്ചുള്ള പ്രഥമ ആലോചനായോഗം നമ്മുടെ സഭയുടെ ആസ്ഥാനമായ പട്ടം മേജർ ആർക്കി എപ്പിസ്ക്കോപ്പൽ കൂരിയായിൽ പരിശുദ്ധ സുന്നഹദോസിന്റെ ഭാഗമായി നടന്നത് അന്നായിരുന്നു.

അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി ഈ സമ്മേളനം സംഘടിപ്പിക്കുന്നതിന് എടുത്ത താല്പര്യവും, നല്കിയ നേതൃത്വവും ശ്ലാഘനീയമാണ്. സഭയുടെ ഈ പ്രത്യേക കൂടിവരവ് ഇതിൽ പങ്കെടുത്ത ഏവരുടേയും ഓർമ്മയിൽ നിറഞ്ഞു നില്ക്കുവാൻ നല്കിയ നേതൃത്വം ശ്രദ്ധേയമത്രെ.

പുനരൈക്യ പ്രസ്ഥാനത്തിന്റെ ശതാബ്ദി ആഘോഷങ്ങൾ അർത്ഥപൂർണ്ണമായും, സഭാത്മകമായും സംഘടിപ്പിക്കാൻ തീരുമാനിച്ചു ചേർന്ന ഈ ഏകദിന സമ്മേളനം, ഉദ്ബോധനങ്ങൾ കൊണ്ടും, ഉൾക്കാഴ്ചകളുടെ പങ്കുവയ്ക്കലുകൾ കൊണ്ടും ഏറെ ശ്രദ്ധേയമായി. ഏറെ സന്തോഷത്തോടെയും, അഭിമാനത്തോടെയും, പ്രതീക്ഷയോടെയുമാണ് സഭാമക്കൾ ഈ സമ്മേളനത്തെ വിലയിരുത്തുന്നത്.

“നിങ്ങൾ ലോകമെങ്ങും പോയി എല്ലാ സൃഷ്ടികളോടും എന്റെ സുവിശേഷം പ്രസംഗിക്കുവിൻ” (മർക്കോ. 16:15) എന്നരുളിച്ചെയ്ത യേശുനാഥൻ മലങ്കരസഭയ്ക്ക് നല്കിയ സവിശേഷമായ ഒരു ദൗത്യമാണ് പുനരൈക്യത്തിന്റേത്. വിഭജിക്കപ്പെട്ട മനുഷ്യകുലത്തെ യോജിപ്പിക്കുക ദൈവതിരുമനസ്സാണ്. അതിനുവേണ്ടിയാണ് അവിടുന്ന് തന്റെ പുത്രനെ ഈ ലോകത്തിലേക്ക് അയച്ചത്. അവിടുത്തെ പ്രാർത്ഥന “പിതാവേ അങ്ങ് എന്നിലും, ഞാൻ അങ്ങിലും ആയിരിക്കുന്നതുപോലെ അവരും നമ്മിൽ ആയിരിക്കുന്ന തിനും, അങ്ങനെ അവിടുന്ന് എന്നെ അയച്ചു എന്ന് ലോകം അറിയുന്നതിനും വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു (യോഹ. 17:21-22) എന്നായിരുന്നു. വിഭജിച്ചു നില്ക്കുന്നത് ക്രിസ്തുവിന്റെ തിരുമനസ്സിനു വിരുദ്ധമായ കാര്യമാണ്-അത് ലോകത്തിന് ഇടർച്ചയ്ക്കും ഫലപ്രദമായ സുവിശേഷ പ്രഘോഷണത്തിന് തടസ്സവുമാണ് (Ut Unum Sint, no. 6). സുവിശേഷത്തിന്റെ സുഗമമായ വേരോട്ടത്തിന് തടസ്സം നില്ക്കുന്ന ഈ അനൈക്യം, വ്യക്തിപരമായും, സഭാപരമായും, നമുക്ക് കണ്ടില്ല എന്നു നടിക്കാൻ ആവില്ല. കർത്താവിന്റെ വചനം ലോകം മുഴുവനിലേക്കും പകരപ്പെടണമെങ്കിൽ സുവിശേഷത്തെ ഞെരുക്കുന്ന സ്നേഹമില്ലായ്മ, വിദ്വേഷം, അനൈക്യം ഇവയെ പ്രാർത്ഥനാപൂർവ്വം, പരിശുദ്ധാത്മാ അഭിഷേകത്തോടെ നാം നേരിടുക തന്നെ വേണം.

മലങ്കര സഭാമക്കളുടെ ദൈവവിളിയാണ് സുവിശേഷ വാഹകരും, ഐക്യത്തിന്റെ സാക്ഷികളുമാകുക എന്നുള്ളത്. ഈ ദൈവവിളി സഭയുടെ കുഞ്ഞുമക്കൾ മുതൽ ജീവിത സായാഹ്നത്തിലായിരിക്കുന്ന മുതിർന്നവർ വരെയുള്ളവരുടെ ആത്മബോധത്തിൽ നിറഞ്ഞു നില്ക്കുവാനും, അത് പ്രാർത്ഥനാപൂർവ്വം പ്രവർത്തനനിരതമാക്കുവാനുമുള്ള ഒരു നിയോഗമാണ് ഈ കൂടിയാലോചനയുടെ ലക്ഷ്യമായി കണ്ടെത്തിയത്.

ബാവാതിരുമേനി അദ്ധ്യക്ഷനായിരുന്ന സമ്മേളനത്തിൽ അഭിവന്ദ്യ പിതാക്കന്മാരോടൊപ്പം മുഖ്യ വികാരി ജനറാളന്മാർ, മേജർ സുപ്പീര്യേഴ്സ്, രൂപതാ അജപാലന സെക്രട്ടറിമാർ, മേജർ സെമിനാരി റെക്ടർ, സിനഡൽ കമ്മീഷൻ സെക്രട്ടറിമാർ, സഭാതല MCCL, MCYM, MCA എന്നിവയുടെ പ്രസിഡന്റുമാർ രൂപതകളിലെ സോഷ്യൽ സർവ്വീസ് സെന്ററുകളുടെ ഡയറക്ടർമാർ, രൂപതകളിലെ PRO-മാർ, സഭാംഗങ്ങളായ പ്രത്യേക ക്ഷണിതാക്കൾ എന്നിവരായി 118 അംഗങ്ങളാണ് ഉണ്ടായിരുന്നത്.

ആലോചനാവിഷയഗൗരവവും, ദൗത്യബോധത്തിന്റെ ഉൾത്തള്ളലും ഏവരേയും കൃത്യസമയത്തു തന്നെ കാതോലിക്കേറ്റ് സെന്ററിലെ വിശാലമായ മൂസാ ദാവുദ് ഹാളിൽ കൃത്യം ഒൻപതു മണിക്ക് തന്നെ എത്തിച്ചു. പരിശുദ്ധാത്മാവിനോടുള്ള ഗീതവും, തിരുവചനവായനയും അഭിവന്ദ്യ ക്രിസോസ്റ്റം പിതാവിന്റെ പ്രാർത്ഥനയും, അംഗങ്ങളിൽ ദൈവചൈതന്യമേകി. സുന്നഹദോസ് സെക്രട്ടറി മാർ കൂറീലോസ് തിരുമേനി സഭാമക്കൾക്ക് പരി. സഭയുടെയും, സഭാദ്ധ്യക്ഷന്റെയും നാമത്തിൽ സഹർഷം സ്വാഗതമരുളി. വി. തോമസ് അക്വീനാസിന്റെ ചിന്ത: Dare to do what is possible നമ്മെ നയിക്കണം. നമ്മുടെ കാലം സൃഷ്ടിക്കുന്ന വിവിധങ്ങളായ പ്രതികൂല സാഹചര്യങ്ങളിൽ സുവിശേഷ പ്രഘോഷണത്തിനായി ചെയ്യാവുന്നവ ധൈര്യപൂർവ്വം ചെയ്യാൻ നമുക്ക് മുന്നിട്ടിറങ്ങാം. പ്രത്യാശയുണർത്തുന്ന ആഹ്വാനമായിരുന്നു വന്ദ്യപിതാവിന്റെത്. ഇതേതുടർന്ന് അത്യഭിവന്ദ്യ ബാവാതിരുമേനി ആമുഖസന്ദേശം നല്കി.

മലങ്കരസഭയെ സംബന്ധിച്ച് പുനരൈക്യം ഒരു സാന്ദർഭിക സംഭവമായിരുന്നില്ല. നമ്മുടെ പിതാവായ മാർ ഈവാനിയോസ് ബഥനിയിലൂടെ തുടങ്ങിവച്ച ഈ ശുശ്രൂഷ സഭയുടെ പുതുക്കലിനും, സുവിശേഷത്തിന്റെ പുരോഗതിക്കും ഇടയാക്കി. 1980-ൽ നാം ഒരു സഭയായി ആഘോഷിച്ച പുനരൈക്യ സുവർണ്ണ ജൂബിലി നമ്മുടെ കൂട്ടായ്മ ബോധത്തെ ആഴപ്പെടുത്തുന്നതിനും നമ്മുടെ നിയോഗത്തിന്റെ തിരിച്ചറിവ് വർദ്ധമാനമാക്കുന്നതിനും ഏറെ സഹായിച്ചു. അതുവഴിയായി നമ്മുടെ സഭയിൽ സഭാത്മകതയും, പ്രേഷിത ചൈതന്യവും വർദ്ധമാനമായി. നമ്മുടേതെന്ന് പറയാനായി അന്ന് നമുക്ക് തിരുവന്തപുരം, തിരുവല്ല, ബത്തേരി എന്നീ മൂന്ന് രൂപതാസംവിധാനങ്ങളും, ഒരു ജില്ലാകളക്ടറും (ബഹു. ജോൺ മത്തായി ഐ.എ.എസ്.) മാത്രം ഉണ്ടായിരുന്ന ഒരു കാലഘട്ടത്തിൽ കോട്ടയത്ത് നടത്തിയ ജൂബിലിയാഘോഷം വലിയ ഒരു സാക്ഷ്യത്തിന്റെ അനുഭവം നമുക്ക് തന്നുവെങ്കിൽ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി സ്വപ്നം കണ്ട ഉൾഭരണ സ്വാതന്ത്ര്യമുള്ള സിനഡൽ സംവിധാനം (Major Archiepiscopal See) നമ്മുടെ സഭക്ക് സ്വന്തമായതിനുശേഷമുള്ള ഈ കാലയളവിൽ നാം ജീവിക്കുമ്പോൾ നമ്മുടെ സഭാജീവിതത്തെ മുഴുവൻ സ്വാധീനിക്കത്തക്കരീതിയിലുള്ള 10 വർഷത്തെ ഗൗരവതരമായ ഒരുക്കവും അർത്ഥവത്തായ ആചരണവുമാണ് പുനരൈക്യ ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി നടക്കേണ്ടത് എന്ന് ഓർമ്മപ്പെടുത്തി.

കൃത്യം 9.35 ന് Brain Storming Session' ആരംഭിച്ചു. റവ. ഡോ. വർഗീസ് വള്ളിക്കാട്ടിൽ അച്ചന്റേതായിരുന്നു ആദ്യ പ്രഭാഷണം. ഏതാണ്ട് 30 മിനിറ്റ് നീണ്ട പ്രബന്ധാവതരണത്തിൽ പുനരൈക്യത്തിന്റെ ചരിത്രപരമായ വസ്തുതകൾ, സഭയുടെ പ്രേഷിതാഭിമുഖ്യങ്ങൾ; അതിന്റെ ത്രിവിധമാനങ്ങളായ Re-union, Pastoral Care, Evangelization, സഭയുടെ മിഷനറി പ്രവർത്തനങ്ങളെക്കുറിച്ചുള്ള കാഴ്ചപ്പാടുകൾ, കാലത്തിന്റെയും, ദേശത്തിന്റെയും, സാംസ്ക്കാരത്തിന്റെയും പരിധികളും, പരിമിതികളും മറികടന്നു കൊണ്ടുള്ള പ്രേഷിത പ്രവർത്തനങ്ങളുടെ ആവശ്യകത, വൈദികർ, സന്ന്യസ്തർ, അത്മായ വിശ്വാസികൾ ഇവരിൽ നിറയേണ്ട പ്രേഷിതാഭിമുഖ്യങ്ങൾ, വിശ്വാസ പരിശീലനത്തിന്റെ പ്രായോഗികമാനങ്ങൾ, കുടുംബ പ്രേഷിതത്വം തുടങ്ങിയ വിഷയങ്ങളിലൂടെ ശ്രോതാക്കളെ പ്രബുദ്ധരാക്കുകയും, സ്നേഹത്തിന്റെയും, കാരുണ്യത്തിന്റെയും, പ്രത്യാശയുടെയും, സഹഗമനത്തിന്റെയും, വിവേചനത്തിന്റെയും പാതയിലൂടെയുള്ള ഒരു മുന്നേറ്റത്തിന് ആഹ്വാനം നല്കുകയും ചെയ്തു.

ബഹു. വള്ളിക്കാട്ട് അച്ചന്റെ പ്രഭാഷണത്തിനുശേഷം Rev. Msgr. Cherian Thazhamon, Rev. Dr. Mariadas OIC, Rev. Fr. Geevarghese Nediath, Rev. Mother Giles (DM), Mrs. Sheeja എന്നിവരുടെ ലഘുപ്രഭാഷണങ്ങളായിരുന്നു നടന്നത്. സഭയുടെ പ്രേഷിത പ്രവർത്ത



നങ്ങളും, പുനരൈക്യ ശുശ്രൂഷകളും നമ്മുടെ വൈദികർ, സന്ന്യസ്തർ, അത്മായർ ഇവരിലൂടെ എങ്ങനെ പ്രാവർത്തികമാകുന്നു വെന്നും അടുത്തു വരുന്ന പത്ത് വർഷങ്ങളിൽ വിവിധ ഘട്ടങ്ങളായി സഭയിലൂടെനിർവ്വഹിക്ക പ്പെടേണ്ടതായ പ്രധാനശുശ്രൂഷകൾഎന്തെല്ലാ മായിരിക്കണമെന്നുമുള്ള നിർദ്ദേശങ്ങൾ ഓരോരുത്തരായി നൽകി.

തിരുവനന്തപുരം മേജർ അതിരൂപതാ പാസ്റ്റർ കൗൺസിൽ സെക്രട്ടറി ശ്രീ. ജേക്കബ് പുന്നൂസ് സാർ, ഇപ്പോൾ നടത്തുന്ന ആലോചനായോഗം ഏറ്റം ആശാസ്യകര മാണെന്നും പുനരൈക്യ ശതാബ്ദി വാർഷിക ആഘോഷങ്ങൾ നമ്മുടെ സഭയുടെ പാരമ്പര്യം, കൂട്ടായ്മ, ചരിത്രം, ദൗത്യം, സാക്ഷ്യം, ദർശനം ഇവ വളരെ പ്രകടമായി പ്രതിഫലിപ്പിക്കാൻ ഉതകുന്ന തരത്തിൽ ക്രമീകരിക്കപ്പെടുവാനും, അർത്ഥവത്തായ ഒരു അനുസ്മരണവും, എന്നാളും ഓർമ്മിക്കത്തക്ക ഒരു അനുഭവവും അവശേഷിപ്പിക്കുവാൻ സഭാമക്കൾ ജാഗ്രതാപൂർവ്വം പരിശ്രമിക്ക ണമെന്നും ഉദ്ബോധിപ്പിച്ചു. അതുപോലെ തന്നെ നാം വസിക്കുന്ന ഈ പ്രകൃതി നമ്മുടെ തന്നെ ഭവനമാണ് എന്ന ചിന്തയോടെ പ്രകൃതിയോട് സംവേദിക്കണമെന്നും, പ്രകൃതിയുടെ സംരക്ഷണത്തിൽ സഭ ആകമാനം ശ്രദ്ധയും, താല്പര്യവും കാണി ക്കണമെന്നും ജേക്കബ് പുന്നൂസ് സാർ ഉദ്ബോധിപ്പിച്ചു.

തങ്ങളുടെ ജീവിതപരിചയത്തിന്റെയും ആർജ്ജിച്ചെടുത്തതായ അനുഭവങ്ങളുടെയും വെളിച്ചത്തിൽ പ്രബന്ധാവതാരകർ പങ്കുവെച്ച വിജ്ഞാനപ്രദമായ കാഴ്ചപ്പാടുകൾ പുന രൈക്യ ശതാബ്ദിആഘോഷങ്ങൾക്കായുള്ള ദർശനരൂപീകരണത്തിന് ശ്രോതാക്കളെ സഹായിച്ചു എന്നുതന്നെ പറയാം.

Brain Storming Session നുശേഷം Group Discussion സംഘാംഗങ്ങൾ 5 ഗ്രൂപ്പുകളി ലായി ഒരുമിച്ച് ചേർന്നു. ഓരോ ഗ്രൂപ്പും ചർച്ച ചെയ്യേണ്ട പൊതുവും പ്രത്യേകവുമായ വിഷയങ്ങൾ നല്കപ്പെട്ടു. ഓരോ ഗ്രൂപ്പിന്റെയും അദ്ധ്യക്ഷന്മാരായി വന്ദ്യപിതാക്കന്മാരെയും, സെക്രട്ടറിമാരെയും മുൻകൂട്ടി നിശ്ചയിച്ചു തന്നിരുന്നു. അതിനാൽത്തന്നെ സമയബന്ധി തമായും ഫലപ്രദമായും വിഷയങ്ങൾ ചർച്ച ചെയ്യാനുള്ള സാവകാശം ഉച്ചയ്ക്ക് 12.30 വരെ ഓരോ ഗ്രൂപ്പിനും ലഭിച്ചു. Group dis cussion-നുശേഷം 12.30 ന് ഉച്ചനമസ്ക്കാര ത്തിനും ഭക്ഷണത്തിനുമായി കാതോലിക്കേറ്റ് സെന്റർ ചാപ്പലിൽ എല്ലാവരുംഎത്തിച്ചേർന്നു.

അഭിവന്ദ്യ ഐറേനിയോസ് തിരുമേനി, അന്തോണിയോസ് തിരുമേനി, വിൻസെന്റ് തിരുമേനി, സ്റ്റേഫാനോസ് തിരുമേനി എന്നിവരുടെ മെത്രാഭിഷേക വാർഷികമായതി നാൽ ഉച്ചഭക്ഷണവേളയിൽ ബാവാതിരുമേനി അവരെ അനുമോദിക്കുകയും ആശംസകൾ

അറിയിക്കുകയും ചെയ്തു. ഭക്ഷണാനന്തരം 2 മണിയോടുകൂടി എല്ലാവരും തിരികെ സമ്മേളനഹാളിൽ എത്തിച്ചേർന്നു. തുടർന്ന് ഗ്രൂപ്പുകളിൽ ചർച്ച ചെയ്യപ്പെട്ട വിഷയങ്ങളുടെയും ആശയസമാഹരണങ്ങളുടെയും സംവേദനമായിരുന്നു. 5 ഗ്രൂപ്പുകളുടെയും സെക്രട്ടറിമാർ ഞങ്ങളുടെ ഗ്രൂപ്പുകളിൽ പങ്കുവച്ച ദർശനങ്ങൾ ശ്രദ്ധാപൂർവ്വം ക്രോഡീകരിച്ച് അവതരിപ്പിക്കുകയുണ്ടായി.

### പ്രധാന ആശയങ്ങൾ

പുനരൈക്യ ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി 5 കർമ്മപദ്ധതികൾ 10 വർഷത്തിനുള്ളിൽ നടപ്പാക്കണം. അതിൻ പ്രകാരം 5 ഗ്രൂപ്പുകൾ 25 കർമ്മപദ്ധതികൾക്കായുള്ള നിർദ്ദേശങ്ങൾ മുമ്പോട്ടു വച്ചു. അവയിൽ പ്രധാനമായിട്ടുള്ളവ:-

1) ബോധവൽക്കണം - ദൈവവചനത്തിന്റെ ആഴത്തിലുള്ള പഠനം, സഭാചരിത്രത്തിന്റെ ഒരു കൈപ്പുസ്തക പ്രസിദ്ധീകരണം.
2) യുവജനങ്ങൾക്കും അഭ്യസ്തവിദ്യർക്കും തൊഴിൽ നല്കാനുള്ള നടപടികൾ.
3) ഭവനരഹിതർക്ക് ഭവനങ്ങൾക്കായുള്ള നിശ്ചിത തുക കണ്ടെത്തി ഓരോ ഭദ്രാസനങ്ങളിലും ഭവനരഹിതർക്കു നല്കുവാനുള്ള പദ്ധതി.
4) കുടുംബങ്ങളിൽ നോമ്പ്, പ്രാർത്ഥന ഇവയുടെ ചൈതന്യം വർദ്ധമാക്കാനുള്ള നടപടികൾ കൈക്കൊള്ളുക - ഒപ്പം സന്ന്യാസഭവനങ്ങൾ, സെമിനാരികൾ തുടങ്ങിയ രൂപീകരണ ഇടങ്ങളിലും സഭാത്മക ആദ്ധ്യാത്മികത കൂടുതൽ രൂഢമൂലമാക്കാനുള്ള പരിശ്രമങ്ങൾ തുടരുക.
5) പുനരൈക്യ ആദ്ധ്യാത്മികത കുടുംബങ്ങളിലും സഭയിലും സമൂഹത്തിലും വർദ്ധമാനമാക്കാനുള്ള പരിശ്രമങ്ങൾ.
6) 100 പേജുകളുള്ള ഒരു സഭാചരിത്ര പുസ്തകം തയ്യാറാക്കി സഭാംഗങ്ങൾക്കു കൊടുക്കുക. അത് മലങ്കര കത്തോലിക്കാ കുടുംബങ്ങളിൽ ഒരു Catechetical Hand Book (MCat) എന്ന നിലയിൽ ലഭ്യമാക്കണം.
7) ജീവന്റെ മൂല്യം ഉയർത്തിപ്പിടിക്കുവാൻ കുടുംബങ്ങളെ സഹായിക്കുക. പ്രോ ലൈഫ് പ്രവർത്തനങ്ങൾ ഊർജ്ജസ്വലമാക്കുക.
8) വ്യക്തിപരമായ ആത്മനവീകരണവും, വിശുദ്ധീകരണവും സംജാതമാക്കാൻ സഹായകമായ കർമ്മപരിപാടികൾ. സുവിശേഷസംഘം, ബ. ഡാനിയേൽ പൂവണ്ണത്തിലച്ചന്റെ ധ്യാനം-ക്ലാസ്സുകൾ ഇവയിലൂടെ നൽകുവാനുള്ള പദ്ധതികൾ ആവിഷ്കരിക്കുക.
9) നമ്മുടെ ദേവാലയങ്ങളിലും, സന്ന്യാസഭവനങ്ങളിലും ആഴവും നിരന്തരവുമായ പ്രാർത്ഥനകൾ ഉയരണം. വിശേഷിച്ചും നമ്മുടെ സഭ ഇന്ന് നേരിടുന്ന വെല്ലുവിളികൾ, നമ്മുടെ മാതൃരാജ്യം, ലോകസഭാ തെരഞ്ഞെടുപ്പ് ഇവ പ്രാർത്ഥനാവിഷയങ്ങളാകണം.
10) നമ്മുടെ പരിസ്ഥിതിയുടെ പരിരക്ഷണത്തിനായുള്ള ആത്മാർത്ഥമായ പരിശ്രമങ്ങൾ വ്യക്തികളായും, കുടുംബങ്ങളായും നടത്തുവാൻ സഭ പ്രത്യേകം ശ്രദ്ധിക്കണം.

ഉച്ചയ്ക്കുശേഷം 3.00 മുതൽ 4.30 വരെയുള്ള സമയം ശൂന്യവേളയായിരുന്നു. തിരുവചന വായനയോടെ അഭിവന്ദ്യ ബാവാ തിരുമേനി ഈ മണിക്കൂറിന്റെ പ്രാധാന്യത്തെ വെളിപ്പെടുത്തി. ശൂന്യവേള എന്നാൽ ഒന്നും സംസാരിക്കാതിരിക്കുവാനുള്ള സമയമല്ലെന്നും, ഇതുവരെ പരിചിന്തനം ചെയ്ത വിഷയങ്ങളെക്കുറിച്ചോ, പങ്കുവച്ച വിഷയങ്ങളോടൊപ്പം കൂട്ടിച്ചേർക്കേണ്ടതായ പ്രാധാന്യമർഹിക്കുന്ന കാര്യങ്ങളെക്കുറിച്ചോ, എന്തെങ്കിലും കാര്യങ്ങളിലുള്ള വിശദീകരണമോ പങ്കുവയ്ക്കുവാനുള്ള അവസരമാണെന്ന് അഭിവന്ദ്യ പിതാവ് ഓർമ്മിപ്പിച്ചു. അതിൻ പ്രകാരം വളരെ സജീവമായ പ്രസ്താവനകളും, ചില വിഷയങ്ങളുടെ വിശദീകരണങ്ങളും എടുത്ത തീരുമാനങ്ങളെക്കുറിച്ചുള്ള നിജപ്പെടുത്തലുകളും ഒക്കെയായി മാറി ഈ ശൂന്യവേള. ഈ മണിക്കൂറിനെ സജീവമാക്കുവാനുള്ള ഉത്തരവാദിത്വം 36 അംഗങ്ങൾ സ്വമേധയാ ഏറ്റെടുത്തു. ശൂന്യവേളയ്ക്കൊടുവിലായി ബാവാതിരുമനസ്സ് താഴെപ്പറയുന്ന കാര്യങ്ങൾ അംഗങ്ങളുടെ ശ്രദ്ധയിൽ പ്പെടുത്തി.

1. പുനരൈക്യം പിറന്നത് സന്ന്യാസത്തിലാണ്. ബഥനി സന്ന്യാസത്തിന്റെ ചങ്കിൽ നിന്നുമാണ് പുനരൈക്യം ജന്മമെടുത്തത്. അതിനാൽ ഒന്നാമതായി സന്ന്യാസ വർഷാചരണത്തിലൂടെ പുനരൈക്യ ജൂബിലിയുടെ ആചരണം നമുക്ക് ആരംഭിക്കാം. ബഥനിയുടെ ശതാബ്ദി ആഘോഷത്തോടുൾച്ചേർന്നാണ് നാം ഈ സന്ന്യാസവർഷാ ചരണം നടത്തുന്നത്.
2. പൗരോഹിത്യം, സന്ന്യാസം, കുടുംബം ഈ മൂന്നു ദൈവവിളികളെയും, അതിന്റെ ജീവിതക്രമീകരണങ്ങളെയും സഭ ഒന്നായി വളരെ സൂക്ഷ്മയോടെ കൈകാര്യം ചെയ്യണം.
3. നമ്മുടെ സഭയിലെ ഓരോ കുടുംബങ്ങൾക്കും സഭാദ്ധ്യക്ഷന്റെ (ബാവാതിരുമേനിയുടെ) ഒരു കത്ത് ലഭ്യമാക്കാനുള്ള പരിശ്രമം നടത്തും.

തുടർന്ന് അടുത്തു നടക്കാനിരിക്കുന്ന സഭാ അസംബ്ലിയെക്കുറിച്ച് പിതാവ് ഓർമ്മിപ്പിച്ചു. 'കൃപ നിറഞ്ഞ കുടുംബങ്ങളെ' രൂപപ്പെടുത്തുന്നതിൽ സഭയുടെ നിയോഗത്തിന്റെ തിരിച്ചറിവ് എടുത്തുപറഞ്ഞു. സഭാ അസംബ്ലിയ്ക്കായി സജ്ജീകരിച്ച ലോഗോ, പ്രത്യേക പ്രാർത്ഥന ഇവയുടെ പ്രകാശനകർമ്മവും ഇത്തരുണത്തിൽ ബാവാത്തിരുമനസ്സ് നിർവഹിച്ചു. തുടർന്ന് ചായസൽക്കാരവും, വന്ദ്യപിതാക്കന്മാരുടെ വിശ്രമസങ്കേതമായ കബറിങ്കൽ പ്രാർത്ഥനയ്ക്കും, ധൂപാർപ്പണത്തിനുമായി, അംഗങ്ങൾ എത്തിച്ചേരുകയും, പ്രസ്തുത തിരുക്കർമ്മങ്ങൾക്കുശേഷം പുനരൈക്യ ശതാബ്ദി ആലോചനയ്ക്കായി-ഇന്ദ്രപ്രസ്ഥം മുതൽ കന്യാകുമാരിയിൽ നിന്നും വരെ-വന്നുചേർന്ന സഭാമക്കൾ വലിയ സന്തോഷത്തോടെയും, ദൈവം തങ്ങളുടെ മേലും, പരി. സഭയുടെ മേലും ചൊരിയുന്ന അനവധിയായ കൃപകൾക്ക് നന്ദി പറഞ്ഞുകൊണ്ടും ഏകദേശം 5 മണിയോടെ തിരികെപ്പോകുകയും ചെയ്തു.

പുനരൈക്യപ്രസ്ഥാനത്തിന്റെ ശതാബ്ദി ആഘോഷത്തെ സംബന്ധിച്ചുള്ള സഭയുടെ ഈ പ്രഥമ കുടുംബയോഗം അംഗങ്ങളിൽ ഊർജ്ജസ്വലതയും കർമ്മകുശലതയും, ആത്മാഭിഷേകവും അംഗങ്ങളിൽ നിറച്ചു എന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. സുവിശേഷവാഹകരായി ഐക്യത്തിന്റെ പാതയിലൂടെ ദൈവരാജ്യ വളർച്ചയ്ക്കായി സഭാമക്കൾ ഒറ്റക്കെട്ടായി, സമസ്ത വെല്ലുവിളികളെയും അതിജീവിച്ച് മുന്നേറുന്ന സമയം ഇതാ ഇപ്പോൾ തന്നെ സമാഗതമായി.



റവ. ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്



ദൈവശാസ്ത്ര വിചിന്തനങ്ങൾ

# ദൈവിക വെളിപാടിന്റെ പ്രസരണം

ദൈവിക വെളിപാടിന്റെ ഉറവിടം, ഉള്ളടക്കം, വ്യത്യസ്ഥ കൗദാശികമാനങ്ങൾ ഇവയെല്ലാം കഴിഞ്ഞ ലക്കത്തിൽ നാം ചർച്ച ചെയ്യുകയുണ്ടായി. ദൈവിക വെളിപാടിന്റെ പ്രസരണമാണീലക്കത്തിൽ പ്രതിപാദിക്കപ്പെടുന്ന വിഷയം. യേശുക്രിസ്തുവിന്റെ വിലയേറിയ തിരുമേനിയുടെ അർപ്പണത്തിലൂടെ, അവന്റെ അമൂല്യ തിരുരക്തത്തിന്റെ ചിന്തലിലൂടെ സാധിതമായ രക്ഷ സകലരും അനുഭവിക്കണമെന്ന പരമപിതാവിന്റെ ഹിതമാണ്, ആ രക്ഷയുടെ സാർവത്രികതയാണ് ഈ വിഷയത്തെ പ്രസക്തമാക്കുക, കാലികമാക്കുക.

### പശ്ചാത്തലം

രക്ഷാകരമായ മനുഷ്യാവതാര രഹസ്യത്തെ യോഹന്നാൻ ഇപ്രകാരം സംഗ്രഹിച്ചു. "എന്തെന്നാൽ അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കുന്നതിനുവേണ്ടി, തന്റെ ഏകജാതനെ നൽകുവാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു".(യോഹ 3: 16) ലോകം (cosmos) എന്ന പദം മൂന്നു വ്യത്യസ അർത്ഥങ്ങളിൽ തന്റെ സുവിശേഷത്തിലും, ലേഖനങ്ങളിലും യോഹന്നാൻ ഉപയോഗിക്കുന്നു. സൃഷ്ട പ്രപഞ്ചത്തെയും, വിശ്വമാനവ കുലത്തെയും, പാപപങ്കില അവസ്ഥയേയും സൂചിപ്പക്കുവാൻ അത് സാഹചര്യങ്ങൾക്കനുസരിച്ച് അവയിൽ ഉപയോഗിക്കപ്പെട്ടു. ഇവിടെ ലോകം വിവക്ഷിക്കുക, വിശ്വമാനവകുലമെന്നയർത്ഥത്തിലാണ്. ദൈവികവെളിപാടിന്റെയും, പരിത്രാണത്തിന്റെയും സാർവത്രികതയാണിവിടെ അടിവരയിടുക.

മത്തായിയുടേയും, ലൂക്കായുടേയും സുവിശേഷങ്ങളിൽ കാണുന്ന വംശാവലിയും സവിശേഷമാംവിധം ലക്ഷ്യംവെയ്ക്കുന്നതും ഈ സാർവത്രിക മാനം തന്നെയാണ്. കർത്താവായ യേശുക്രിസ്തുവിൽ പൂർണ്ണത നേടിയ ദൈവികവെളിപാടിൽ നിന്ന് ആരും അന്യരോ, അപരിചിതരോ അല്ലായെന്ന് അവ ആവർത്തിച്ചുറപ്പിക്കുന്നു (മത്താ 1:1-17, ലൂക്കാ 3: 23-38).

സ്വർഗ്ഗാരോഹണത്തിനു മുൻപുള്ള പ്രേഷിതദൗത്യ ഭരമേൽപ്പിക്കലിലും ഈ സാർവത്രികത ഒരു അടിസ്ഥാന യാഥാർത്ഥ്യമായി നാം മനസ്സിലാക്കുന്നു. "ആകയാൽ നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ, പിതാവിന്റെയും, പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്കു ജ്ഞാനസ്നാനം നൽകുവിൻ. ഞാൻ നിങ്ങളോടു കൽപ്പിച്ചവയെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ. യുഗാന്ത്യം വരെ എന്നും ഞാൻ നിങ്ങളോടുകൂടെ ഉണ്ടായിരിക്കും" (മത്താ 28: 19-20). നിർണായകമായ ഈ ഭരമേൽപ്പിക്കലിൽ, ദൈവിക വെളിപാടിന്റെ തുടർ പ്രസരണവും, അതിലുള്ള അപ്പസ്തോലരുടെ കൗദാശികതയും, അവരുടെ പിന്തുടർച്ചയുടെ പ്രാധാന്യവും ഊട്ടിയുറപ്പിക്കുകയായിരുന്നു.

### ശ്ലൈഹിക കൗദാശികത

തന്നോടുകൂടി ആയിരിക്കുന്നതിനും, സുവിശേഷം പ്രസംഗിക്കുവാൻ അയയ്ക്കുന്നതിനും, പിശാചുക്കളെ ബഹിഷ്കരിക്കുന്നതിന് അധികാരം നൽകുന്നതിനുമായിട്ടാണ് കർത്താവ് അപ്പസ്തോലരെ തിരഞ്ഞെടുക്കുക (മർക്കോ 3:14-15). വളരെ പ്രാർത്ഥിച്ചൊരുങ്ങി, പരമപിതാവിന്റെ ഹിതമറിഞ്ഞെടുത്ത തീരുമാനവും, തിരഞ്ഞെടുപ്പുമായിരുന്നു അത്. തിരഞ്ഞെടുക്കപ്പെട്ട അപ്പസ്തോലർ തന്നെയാണ് യേശുക്രിസ്തുവിനെ നിരന്തരം വലയം ചെയ്തു നിന്ന ജന സഞ്ചയത്തിന്റെ ഏറ്റം അടുത്ത വൃത്തം തീർത്തത് . അവന്റെ വാക്കുകളെ അവർ സാകൂതം കേട്ടു. ഒരു പക്ഷേ അധികം മനസ്സിലായില്ലെങ്കിൽ പോലും. അവന്റെ ശക്തിയിൽ നിന്നും പ്രവഹിച്ച അടയാളങ്ങൾ, അത്ഭുതങ്ങൾ അവരെ വിശ്വാസത്തിലുറപ്പിച്ചു, ശാക്തീകരിച്ചു, കുരിശിന്റെ ഉതപ്പ് അവനെ വിട്ടകലാൻ അവരെ പ്രലോഭിപ്പിച്ചുവെങ്കിലും ഉത്ഥാനത്തിന്റെ ശോഭയും, സന്തോഷവും അവരെ വീണ്ടും ഒന്നിപ്പിച്ചു. പരിശുദ്ധാത്മാവിന്റെ ആവാസം അവരെ ധൈര്യശാലികളാക്കി. ലോകത്തിന്റെ അതിർത്തികളോളം തന്റെ നാമം വഹിക്കുന്ന പാത്രങ്ങളായി അവർ മാറി.

അപ്പസ്തോലരെ വാർത്തെടുത്ത മൂശ, കർത്താവിന്റെ ഹൃദയം തന്നെയായിരുന്നു. അന്ത്യ അത്താഴ സമയത്ത് യോഹന്നാൻ അവന്റെ ഹൃദയത്തിലേക്കു ചാഞ്ഞുവെന്നുള്ളത് തികച്ചും യാദൃശ്ചികമല്ല . കടന്നുപോകലായിരുന്നു, ആ അത്താഴത്തിന്റെ പശ്ചാത്തലം. വിടവാങ്ങലായിരുന്നു അവന്റെ അന്ത്യപ്രബോധനത്തെ പ്രസക്തമാക്കിയത്. തന്റെ വേർപാടിനും, രണ്ടാമത്തെ വരവിനും

ഇടയ്ക്ക് രക്ഷയുടെ അച്ചാരമായി നിലകൊള്ളു വാൻ പോകുന്ന സഭയുടെ ശ്ലൈഹികാടി സ്ഥാനത്തിനു കൂടുതൽ സ്ഥൈര്യവും അതിന്റെ പ്രബോധനാധികാരത്തിനു ദൃഢ തയും നൽകുകയായിരുന്നു സെഹിയോൻ മാളികയിൽ ആ രാത്രിയിൽ (യോഹ 13–16).

തന്റെ പൗരോഹിത്യ പ്രാർത്ഥനയുടെ ഉള്ളടക്കവും, അതിന്റെ പ്രകടമായ യാചനയും തന്റെ ശിഷ്യരുടെ ഐക്യവും, സാഹോദ ര്യവും തന്നെയായിരുന്നു. താൻ ചെയ്തത്, പരമപിതാവിനെ വെളിപ്പെടുത്തിയത്, തന്റെ അപ്പസ്തോലരിലൂടെ തുടരണമെന്ന് കർത്താവ് ആഗ്രഹിക്കുന്നു. അതിനായി പ്രാർത്ഥിക്കുന്നു. വിടപറയുന്നതിന്റെ വ്യഥ ആഴത്തിലല തല്ലുമ്പോഴും തന്റെ ഹൃദയത്തോടവരെ ചേർത്തണച്ച്, പരമപിതാവിനെക്കുറിച്ചുള്ള അറിവിന്റെ പൂർണ്ണത അവരിലേക്കൊഴു ക്കുവാൻ അവിടുന്നു തയ്യാറാകുന്നു.

ദൈവികവെളിപാടിന്റെ പ്രസരണത്തിലെ ഈ ശ്ലൈഹിക കൗദാശികത യോഹന്നാൻ അർത്ഥശങ്കയില്ലാതെ അടിവരയിട്ടുറപ്പിച്ചു:, "ആദിമുതൽ ഉണ്ടായിരുന്നതും, ഞങ്ങൾ കേട്ടതും, സ്വന്തം കണ്ണുകൾ കൊണ്ട് കണ്ടതും, സൂക്ഷിച്ചു വീക്ഷിച്ചതും, കൈകൾ കൊണ്ട് സ്പർശിച്ചതുമായ ജീവന്റെ വചനത്തെ ഞങ്ങൾ അറിയിക്കുന്നു"(1 യോഹ 1:1).

അപ്പസ്തോലിക പ്രബോധനത്തിന്റെ ആധികാരികതയെ പൗലോസും അരക്കിട്ടു റപ്പിച്ചു: "ഞങ്ങൾ നിങ്ങളോടു പ്രസംഗിച്ചതിൽ നിന്നും വ്യത്യസ്ഥമായ ഒരു സുവിശേഷം ഞങ്ങൾ തന്നെയോ,സ്വർഗ്ഗത്തിൽ നിന്ന് ഒരു ദൂതൻ തന്നെയോ നിങ്ങളോട് പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ" (ഗലാത്തിയ 1:8).

### അപ്പസ്തോലപ്രവർത്തികൾ

താനെഴുതിയ സുവിശേഷത്തിന്റെ തുടർ ഭാഗമായി അപ്പസ്തോല നടപടിയെ ലൂക്കാ അവതരിപ്പിക്കുന്നത് തികച്ചും ഒരു യാദൃശ്ചി കതയല്ല. പിന്നെയോ രക്ഷാകരവ്യാപാ രത്തിൽ, അതിന്റെ തുടർച്ചയിൽ അപ്പസ്തോ ലരുടെ പങ്കിനെ എടുത്തുകാണിക്കു ന്നതാണത്. തങ്ങൾ കണ്ടതും, കേട്ടതും, അനുഭവിച്ചതും, തൊട്ടറിഞ്ഞതുമായ രക്ഷകര രഹസ്യങ്ങൾ അപ്പസ്തോലർ വാചികമായി ട്ടാണ് ആദ്യം പ്രഘോഷിച്ചത്. സാഹചര്യങ്ങൾ അനുകൂലമായിരുന്നുവെങ്കിലും അല്ലെങ്കിലും അവർ സധൈര്യം അതു നിർവഹിച്ചു. അവരെ വിജ്ഞാനികളാക്കിയ ദൈവാത്മാ വിന്റെ നിറവ് അവരെ കേൾക്കുന്ന ജനപഥങ്ങളുടെ ഭാഷാവിപരീതങ്ങളെ ഒരു തടസ്സമേയല്ലാതാക്കി. പത്രോസിന്റെ ആദ്യ പ്രസംഗത്തിൽ നാമിതുകാണുന്നു.രക്ഷാകര രഹസ്യങ്ങളുടെ അറിയിപ്പ് അനേകരെ ഹൃദയം നുറുങ്ങിയുള്ള അന്വേഷണത്തി ലേക്കാനയിച്ചു: "സഹോദരന്മാരെ ഞങ്ങൾ എന്താണ് ചെയ്യേണ്ടത്? (നടപടി 2:37). പ്രസക്തമായ ആ ചോദ്യത്തിന് പത്രോസ് നൽകിയ മറുപടി, കർത്താവ് തന്നെ തന്റെ പരസ്യജീവിതത്തിന്റെ ആരംഭത്തിൽ ആഹ്വാനം ചെയ്തതും "അനുതപിച്ചു മാന സാന്തരപ്പെടുവിൻ"പ്രേക്ഷിത ദൗത്യഭര മേൽപ്പിക്കലിൽ ആവശ്യപ്പെട്ടതും, "ജ്ഞാന സ്നാനം നൽകുവിൻ" എന്നിവയെഅടി സ്ഥാനമാക്കിയായിരുന്നു.

ഹൃദയംനുറുക്കിയ പ്രബോധനങ്ങൾ, അവയ്ക്കുള്ള പ്രതികരണങ്ങൾ ഒരു സമൂഹത്തെ, അല്ലെങ്കിൽ സമൂഹങ്ങളെയാണ് രൂപീകരിച്ചത്. അവയുടെ പ്രത്യേകതകളായി നാം വായിക്കുന്നു: "അവർ അപ്പസ്തോ ലന്മാരുടെ പ്രബോധനം, കൂട്ടായ്മ, അപ്പം മുറിക്കൽ, പ്രാർത്ഥന എന്നിവയിൽ താൽപര്യപൂർവ്വം പങ്കുചേർന്നു"(നടപടി 2:42). പ്രേക്ഷിത ദൗത്യമേറ്റെടുത്ത അപ്പസ്തോലർ നിരന്തരം സഞ്ചരിച്ചു ജീവിക്കുന്ന വചനത്തെ പ്രഘോഷിച്ചു. ആ പ്രേക്ഷിത യാത്രകളെല്ലാം പുതിയ പുതിയ സമൂഹങ്ങളെയും രൂപീകരിച്ചു വെന്ന് നാം തിരിച്ചറിയുന്നു. ഈ സമൂഹങ്ങളെ അപ്പസ്തോലർ എത്രത്തോളം സ്നേഹി ച്ചിരുന്നു, കരുതിയിരുന്നു എന്നുള്ളതിന്റെ നിദർശനങ്ങളാണ് അപ്പസ്തോലർ എഴുതിയ ലേഖനങ്ങൾ. കർത്താവിന്റെ രണ്ടാം വരവ്



എത്രയും വേഗം പ്രതീക്ഷിച്ചു കഴിഞ്ഞ മണവാട്ടിയായ സഭ, നിരന്തരം വർദ്ധിക്കുന്ന പീഢനങ്ങളിലും രക്തസാക്ഷിത്വത്തിലും തളരാതെ സ്ഥിരോത്സാഹത്തോടെ വിശ്വാസ തീർത്ഥാടനം നടത്തുവാനുള്ള പ്രബോധന മായിട്ടാണ് വെളിപാടിന്റെ പുസ്തകം, യോഹന്നാൻ സമർപ്പിക്കുക. ഒരു പക്ഷേ ശാരീരികമായ അവരുടെ അകന്നു കഴിയൽ കൂടി ആകാം രക്ഷാകര രഹസ്യങ്ങളുടെ ലിഖിതരൂപങ്ങൾക്കു, പ്രത്യേകിച്ച് പുതിയ നിയമ ഗ്രന്ഥങ്ങൾക്ക് ബീജാവാകമാകുക.

### എഴുതപ്പെട്ട ദൈവവചനം

ദൈവിക രഹസ്യങ്ങളുടെ വാചികമായ പ്രഘോഷണത്തെപ്പറ്റി അത്യഥാ സൂചിപ്പിക്കു കയുണ്ടായി. എഴുതപ്പെട്ട വചനമായ വി.ഗ്രന്ഥത്തിന്റെ ദൈവനിവേശിതത്വവും, വ്യത്യസ്ത വ്യാഖ്യാന രീതികളും മറ്റൊരു ലക്കത്തിൽ ചർച്ചചെയ്യുന്നതാകിലും, ദൈവികവെളിപാടിന്റെ പ്രസരണത്തിൽ അതിന്റെ സ്ഥാനം നാമിവിടെ അപഗ്രഥി ക്കുന്നു.

താനെഴുതിയ സുവിശേഷത്തിന്റെയും, അതിന്റെ തുടർച്ചയായ നടപടിയുടെയും, പ്രാരംഭത്തിൽ ലൂക്കാ എഴുതപ്പെട്ട ദൈവ വചനത്തിന്റെ പ്രാഭവവും, സാംഗത്യവും വിളിച്ചറിയിക്കുന്നു. (ലൂക്കാ1:1–4, നടപടികൾ1: 1–2) നിലവിൽ സഞ്ചിതമായ വാചിക പ്രഘോഷണങ്ങളെ സൂക്ഷ്മമായി പരിശോധി ച്ചതിനുശേഷം ക്രമമായി എഴുതുന്നത് ഉചിതമാണെന്ന് ദൈവാത്മപൂരിതനായ സുവിശേഷകൻ ആമുഖമായി എഴുതുന്നു.

വി. ഗ്രന്ഥം ദൈവവചനത്തിന്റെ ലിഖിത ഭാവമാകുന്നത് അടിസ്ഥാനപരമായി അതിന്റെ ദൈവനിവേശനത്താലാണ്. ദൈവം തന്നെ യാണ് അതിന്റെ അടിസ്ഥാന രചയിതാവും. അതിനർത്ഥം വേദപുസ്തകം ദൈവം തന്റെ കൈയ്യാൽ തന്നെ എഴുതിയെന്നോ, തന്റെ ഭാഷയിൽ അതിന്റെ മുദ്രണം നടത്തിയെന്നോ അല്ല. തന്റെ ആത്മാവിന്റെ വർഷത്താൽ, അഭിഷേകത്താൽ ഗ്രന്ഥകർത്താവിനെ നിവേശിതനാക്കി അവന്റെ ഭാഷയിലൂടെ ആഖ്യാനരീതിയിലൂടെ ദൈവവചനത്തിന്റെ ലിഖിതരൂപം സാധിതമാക്കിയെന്നാണതിന്റെ അർത്ഥം. ദൈവകരങ്ങളിലെ ഉപകരണമായി ആ ഗ്രന്ഥകർത്താവ് മാറുമ്പോൾ പോലും, അവന്റെ സ്വാതന്ത്ര്യത്തെയും, ഭാഷയുടെ സമൃദ്ധമായ ഉപയോഗത്തെയും, ചരിത്ര സാഹചര്യങ്ങളെയും,ആഖ്യാന സങ്കേത ങ്ങളെയും ദൈവം കരുതിയിരുന്നു, ബഹു മാനിച്ചിരുന്നുവെന്നു വ്യക്തം. ഈ കരുതൽ, ബഹുമാനം തന്നെയാണ് ദൈവവചന വ്യഖ്യാനങ്ങൾക്കും വിശദീകരണങ്ങൾക്കും പ്രസക്തിയും കാലികതയും ഏകുക. ഉദാഹരണം, വെളിപാടു പുസ്തകം എഴുതിയ സാഹചര്യം അന്യഥാ സൂചിപ്പിക്കുക യുണ്ടായി. അതിലുപയോഗിക്കുന്ന രചനാ രീതി, അല്ലെങ്കിൽ സാഹിത്യരൂപം നാടക മാണ്. അത്യധികം തീക്ഷ്ണമായ വിഷയങ്ങൾ അവതരിക്കപ്പെടുന്ന വെളിപാടിൽ ഒരു നാടകത്തിൽ എന്നപോലെ വ്യത്യസ്ത രംഗങ്ങളും അവയ്ക്കിടയിലെ ഇടവേളകളും, സംഘർഷങ്ങളും, ചടുലനീക്കങ്ങളും,ഉദ്വേഗ നിമിഷങ്ങളും, വിസ്ഫോടന സംഭാഷണ

ങ്ങളും ഉൽപ്പെടുന്നു. തന്റെ കഥ, മനുഷ്യനോട് ലിഖിത രൂപത്തിൽ ആഖ്യാനം ചെയ്യുമ്പോൾ അവന്റെ സങ്കേതങ്ങളെ ദൈവം എത്രമാത്രം വിലമതിക്കുന്നു എന്നുള്ളതിന്റെ ഉദാഹരണം എടുത്തു കാട്ടിയെന്നു മാത്രം.

**പാരമ്പര്യത്തിന്റെ സ്ഥാനവും പ്രസക്തിയും.**

"യേശു ചെയ്ത മറ്റുപല കാര്യങ്ങളും ഉണ്ട്. അവയെല്ലാം എഴുതിയിരുന്നുവെങ്കിൽ ആ ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുവാൻ ലോകത്തിനുതന്നെ സാധിക്കാതെ വരുമെന്നാണ് എനിക്കു തോന്നുന്നത്" (യോഹ21 25) ഇപ്രകാരമാണ് യോഹന്നാൻ തന്റെ സുവിശേഷം ഉപസംഹരിക്കുക. സഭയ്ക്കു കൈമാറ്റം ലഭിച്ച പാരമ്പര്യത്തിന്റെ സ്ഥാനവും പ്രസക്തിയും സ്വീകാര്യതയും അടിവരയിടുകയാണ് ഇവിടെ സുവിശേഷകൻ.

അപ്പസ്തോലരുടെ പ്രഥമവും പ്രധാനവുമായ അനുഭവം കർത്താവിനെ നേരിട്ടു കണ്ടതും കേട്ടതും തൊട്ടറിഞ്ഞതുമാണ് എന്നു നാം കാണുകയുണ്ടായി. "ആണിപഴുതുകളേറ്റ കൈകൾ കാണണ"മെന്ന ശാഠ്യവും, "കുത്തി തുറക്കപ്പെട്ട പാർശ്വത്തിൽ സ്പർശിക്കണമെന്ന" നിർബന്ധവും തോമാശ്ലീഹായിൽ നിറയ്ക്കുന്നതും ഈ വ്യക്തിഗത സമാഗമനത്തിനായുള്ളവാഞ്ഛയാണ്, ദാഹമാണ്. ഈ വ്യക്തി ബന്ധം തന്നെയാണ് ലോകത്തിന്റെ അതിർത്തികളോളം തന്റെ സാക്ഷികളാകുവാൻ അവരെ പ്രാപ്തരാക്കിയതും. അവർ പകർന്നു നൽകിയ സജീവ പാരമ്പര്യങ്ങളെ കാലികമാക്കുന്നതും ഈ വ്യക്തിഗത സമാഗമങ്ങൾ തന്നെയാണ്.

ദൈവത്തിന്റെ തിരുമനസ്സിലാണതിന്റെ പ്രാഭവമെന്ന നിലയിലാണ് പാരമ്പര്യം വിശുദ്ധമാകുക. വിശ്വാസ നിക്ഷേപം ഒരു സന്ദേശസംഹിതയേക്കാളുമുപരിയാണ്. കാരണം അത് ക്രിസ്തീയതയ്ക്ക് ഊടും പാവും നൽകുന്ന, സമഗ്രത നൽകുന്ന യാഥാർത്ഥ്യമാണ്. പൂർണ്ണമായതെന്നും, വാചികമായതെന്നുമുള്ള രണ്ട് ഭേദങ്ങൾ പാരമ്പര്യത്തിൽ ദൈവശാസ്ത്രജ്ഞർ കാണുന്നുണ്ട്. ദൈവിക വെളിപാടിന്റെ പ്രസരണത്തിൽ വാചിക പാരമ്പര്യം കുറെ യാഥാർത്ഥ്യങ്ങളെ ആവിഷ്ക്കരിക്കാം. അവയ്ക്ക് ഒരു പക്ഷെ വേദപുസ്തകാധിഷ്ഠിത സ്ഥാപനമോ, അതല്ലെങ്കിൽ ദൈവിക വെളിപാടിന്റെ സമഗ്രതയോ അതിന്റെ പൂർണ്ണതിയിൽ അവകാശപ്പെടാനാവില്ല. കുരിശുവരയുടെ സാരാംശം സഭ പഠിപ്പിക്കുകയും, കുരിശുവരയോടു കൂടി സകലതും ആരംഭിക്കുകയും ആശിർവ്വാദത്തിൽ ആ ചിഹ്നം ഉപയോഗിക്കുകയും ചെയ്യുന്നത് ഒരു ഉദാഹരണമായി ഇവിടെ സ്വീകരിക്കാം. പൂർണ്ണമായ പാരമ്പര്യം സഭയെ നിരന്തരം രൂപീകരിക്കുന്നതും, നിലനിർത്തുന്നതും, വളർത്തുന്നതും അവളെ യഥാർത്ഥത്തിൽ ആവിഷ്ക്കരിക്കുന്നതുമാണ്. സുവിശേഷാധിഷ്ഠിതമായ വിശുദ്ധ കുർബ്ബാനയുടെ ആഘോഷമാണിതിനൊരു ഉദാഹരണം. അതോടൊപ്പം തിരുസഭയിൽ ഈ രണ്ടു വകഭേദങ്ങളും പരസ്പരം പൂരകങ്ങളാണെന്നു നാമറിയുന്നു. കാരണം പൂർണ്ണമായത് വാചികമായി പ്രഘോഷിക്കപ്പെടുന്നു. വാചികമായത് പൂർണ്ണമായതിനാൽ വ്യക്തമാക്കപ്പെടുന്നു.

പ്രഭവകേന്ദ്രങ്ങളെ അടിസ്ഥാനമാക്കി ദൈവശാസ്ത്രം മൂന്നു പാരമ്പര്യങ്ങളെ തിരിച്ചറിയുന്നതു കൂടി വ്യക്തമാക്കപ്പെടേണ്ടതുണ്ട് ഇത്തരുണത്തിൽ, ദൈവിക പാരമ്പര്യം, അപ്പസ്തോലിക പാരമ്പര്യം, സഭാത്മക പാരമ്പര്യം ഇവയാണവ. ഇവയുടെ ആവിർഭാവ നിമിഷങ്ങൾ നിശ്ചയമായും വിഭിന്നങ്ങളാണ്. ദൈവം തന്നെയാണ് ദൈവിക വെളിപാടിന്റെ ആരംഭം കുറിക്കുക. പരിശുദ്ധാത്മാവിന്റെ ആവാസം സ്വീകരിച്ച അപ്പോസ്തലരാണ് ശ്ലൈഹിക പാരമ്പര്യം തുടങ്ങിവെയ്ക്കുക. ശ്ലൈഹിക അടിത്തറയിൽ പണിതുയർത്തപ്പെട്ട സഭയാണ് സഭാത്മക പാരമ്പര്യത്തെ ഉയർത്തുക എന്നിരിക്കിലും ഇവയുടെ ദൈവകേന്ദ്രീകൃതമാനം, പരസ്പര പൂരകത്വം സഭയിലെ കൂദാശകളെയും, ആരാധനാക്രമങ്ങളെയും, അച്ചടക്കത്തെയും, ജീവിതായോധനത്തെയും നിരന്തരം ശാക്തീകരിക്കുന്നുവെന്നുള്ളത് നിസ്തർക്കമാണ്.



ഉദാഹരണം ഞായറാഴ്ചകളിലെ ആരാധനയും, പെസഹാ കാലയളവിലെ യോഗ്യതയോടു കൂടിയ വിശുദ്ധ കുർബ്ബാന സ്വീകരണവും സഭാ ചട്ടങ്ങളാണെന്നു മാത്രമല്ല അവ ദൈവിക പദ്ധതിയാലും, ശ്ലൈഹിക പ്രബോധനത്താലും നിലനിറുത്തപ്പെടുകയും ചെയ്യുന്നു.

**വിശ്വസ്തയായ മണവാട്ടി, വിവേകിയായ കാര്യസ്ഥ**

തിരുസഭയുടെ കൗദാശികതയെയും, പ്രബോധനാധികാരത്തെയും, ദൈവിക വെളിപാടിനെ വ്യാഖ്യാനിക്കുവാനുള്ള ഭരമേൽപ്പിക്കലിനെയും പരാമർശിക്കാതെ ഈ ലേഖനം ഉപസംഹരിക്കുവാനാകില്ല.

തിരുസഭയെ ഭരമേൽപ്പിക്കപ്പെട്ട ദൈവിക വെളിപാടല്ലാതെ, കർത്താവിന്റെ രണ്ടാമത്തെ വരവോളം ഇനി പുതിയൊരു പൊതു വെളിപാടില്ലെന്നു, രണ്ടാം വത്തിക്കാൻ സുനഹദോസ് അസന്നിഗ്ദമായി പ്രഖ്യാപിച്ചു. (DV4). അങ്ങനെയെങ്കിൽ അവന്റെ രണ്ടാമത്തെ വരവോളം, രക്ഷയുടെ കൂദാശയായി, അവന്റെ മണവാട്ടിയായി, ദൈവത്തിന്റെ വയലും വീടുമായി, അജഗേഹമായി, ദൈവിക വെളിപാടിന്റെ കാര്യസ്ഥയായി സഭ നിലകൊള്ളുന്നു, ഈ ലോകത്തിൽ.

സഭയുടെ പ്രബോധനാധികാരം ദൈവ വചനത്തിന്റെ മുകളിലല്ലെന്നും മറിച്ച് ദൈവ വചനത്തിന്റെ പരിചാരികയാണതെന്നും (DV 10) രണ്ടാം വത്തിക്കാൻ സുനഹദോസ് പ്രഘോഷിക്കുന്നു. സഭയുടെ പ്രബോധനത്തിന്റെയും, വ്യാഖ്യാനത്തിന്റെയും ഉന്നത ആവിഷ്ക്കാരമാണ് സാർവ്വത്രിക സുനഹദോസുകൾ. അസാധാരണ/സാധാരണ സിനഡുകൾ, ചാക്രിക ലേഖനങ്ങൾ, മാർപാപ്പയുടെ തെറ്റാവരം, ഇടയലേഖനങ്ങൾ, എന്തിനധികം വിശുദ്ധ കുർബ്ബാന മദ്ധ്യേ നടത്തുന്ന വചന സന്ദേശം ഇവയെല്ലാം ഈ പ്രബോധനാധികാരത്തിന്റെയും, ദൈവിക വെളിപാടിന്റെ വ്യാഖ്യാനത്തിന്റെയും നിദർശനങ്ങളും വേദികളുമാണ്.

ദൈവികവെളിപാടിന്റെ തരളിത അനുഭവമാണ് മാതാവും ഗുരുനാഥയുമെന്ന തന്റെ ദൗത്യം നിർവ്വഹിച്ച് തിരുസഭ, തനയർക്കായി ഒരുക്കുക. അതിന്റെ മധുരിമ പകർന്നു നൽകുന്ന ക്രമാനുഗതപ്രക്രിയകളാണ് വ്യത്യസ്ഥ വിശ്വാസ രൂപീകരണ വേദികളിൽ നടക്കുക. ജനനത്തിന്റെ ആദ്യ നിമിഷം മുതൽ മരണ കിടക്കയോളം നീളുന്ന ആ പ്രക്രിയയിൽ ദൈവിക വെളിപാടിന്റെ വ്യാഖ്യാനം നമ്മിലേക്ക് തിരുസഭ പകരുക, വിശ്വാസത്തോടെ അതിനു പ്രത്യുത്തരം നൽകുവാനാണ്. ദൈവിക വെളിപാടിനോടുള്ള പ്രതികരണമായ വിശ്വാസമാണ് നാം തുടർന്നു ചർച്ചചെയ്യുക, അടുത്ത ലക്കത്തിൽ.

നിരീക്ഷണം



# അവർ അന്യൻ വിയർക്കുന്ന കാശിനാൽ വാഴുന്നവരോ?

റവ. ഫാ. നോബിൾ തോമസ് പാറക്കൽ

പുരോഹിതർ വിശുദ്ധ പരാന്നഭോജികളാണെന്ന പരാമർശം ലോകശ്രദ്ധയാകർഷിക്കും വിധം നടത്തിയത് നിരീശ്വര ചിന്തയുടെ പിതാവായ ഫ്രെഡറിക് നീഷേ ആണെന്ന് തോന്നുന്നു. അവർ അദ്ധ്വാനിക്കാതെ അപ്പം ഭക്ഷിക്കുന്നവരും വിയർപ്പൊഴുക്കാതെ ആഡംബരജീവിതം നയിക്കുകയും ചെയ്യുന്നത്രേ. കേൾക്കുന്നവർക്ക് വിശ്വാസയോഗ്യമെന്ന തോന്നാവുന്ന ചില പ്രസ്താവനകളാണിവ. ലോകത്തിലെ ഏറ്റവും ചീഞ്ഞ ചിന്തയുടെ ഉടമസ്ഥത കൈയ്യാളുന്ന മലയാളിക്ക് പക്ഷേ, കത്തോലിക്കാപൗരോഹിത്യത്തെക്കുറിച്ച് ഇപ്രകാരമൊരു ചിന്തയുടെ വാതിൽ തുറന്നിട്ടുകൊടുത്തത് ലേലം എന്ന മലയാളസിനിമയിലെ ആനക്കാട്ടിൽ ഈപ്പച്ചന്റെ മാസ്സ് ഡയലോഗാണ്. അന്യൻ വിയർക്കുന്ന കാശുകൊണ്ട് അപ്പോം തിന്ന് കോണ്ടാസേലും ബെൻസേലും കേറിനടക്കുന്ന തിരുമേനിമാരുടെ പളുപളുത്ത കുപ്പായത്തോട് അന്നു തീർന്നതാ തിരുമേനീ, ബഹുമാനം.... അവമതിപ്പിന്റെ പ്രസ്തുത ആക്ഷേപഭാഷ നാട്ടിലെങ്ങുമുള്ള വൈദിക വേഷധാരികളിലേക്ക് പരാവർത്തനം ചെയ്ത് ആത്മസംതൃപ്തിയടയുന്ന മലയാളിയെ ചർച്ച്ബില്ലിന്റെ ചർച്ചാപരിസരങ്ങളിലും കാണാനിടയായി. അവർ ചോദിച്ചത് ഇതൊക്കെയാണ്:

1. വൈദികരുടെ ആഡംബരജീവിതത്തിന് അവസാനമുണ്ടാകുമെന്ന് കരുതിയല്ലേ നിങ്ങൾ ചർച്ച് ബില്ലിനെ എതിർക്കുന്നത്
2. നിങ്ങളുടെ തട്ടിപ്പും വെട്ടിപ്പും നടക്കാത്തതുകൊണ്ടല്ലേ ഇതെതിർക്കുന്നത്
3. സഭയുടെ സ്വത്ത് മുഴുവനും വിശ്വാസികളുടെ നേർച്ചക്കാശല്ലേ
4. നിങ്ങൾ എന്താണ് സഭക്ക് നല്കിയിട്ടുള്ളത്? നിങ്ങൾ ഒന്നും നേർച്ചയിടുന്നത് കണ്ടിട്ടില്ലല്ലോ?

വിദ്യാഭ്യാസവും കാര്യബോധവുമുണ്ടെന്ന് കരുതിയിരുന്നവർ പോലും ഈ ചോദ്യങ്ങൾ ചോദിച്ചപ്പോളാണ് എത്രമാത്രം ആഴത്തിൽ ഇത്തരം അബദ്ധധാരണകൾ അവരെ സ്വാധീനിച്ചിട്ടുണ്ട് എന്ന് മനസ്സിലായി. വലിയ ഉത്തരങ്ങളൊന്നും ഈ ചോദ്യങ്ങൾക്ക് നല്കാനില്ല. പക്ഷേ ചില ചെറിയ പോയിന്റുകൾ ചിന്തക്കായി നല്കുകയാണ്.

ചർച്ച് ബില്ല് വന്നുകഴിഞ്ഞാൽ കാനോനികനിയപ്രകാരം ഇപ്പോൾ സ്വത്തിനുമേൽ സമുദായത്തിനുള്ള അധികാരം - വൈദികർക്കും അല്മായർക്കും ഒരുപോലെയുള്ള അധികാരം - സർക്കാർ നിശ്ചയിക്കുന്ന സംവിധാനത്തിലേക്ക് കൈമാറ്റം ചെയ്യപ്പെടും. സഭക്കു പുറത്തുനിന്നുള്ള സംവിധാനങ്ങൾ സഭാഭരണത്തിൽ കൈകടത്താനുള്ള മാർഗ്ഗമായി അത് പരിണമിക്കും. സ്വത്തിന്റെ ഭരണത്തിൽ ആരംഭിച്ച് വിശ്വാസവിഷയങ്ങളിലും ആചാരക്രമങ്ങളിലും വരെ ഇടപെടാനുള്ള പഴുതുകൾ തുറന്നിട്ടുകൊണ്ടാണ് ഈ ബില്ല് അവതരിപ്പിക്കപ്പെട്ടിരിക്കുന്നതെന്ന് ശ്രദ്ധിച്ചുവായിക്കുന്നവർക്ക് മനസ്സിലാകും. ഇനി, പുരോഹിതരെ സംബന്ധിച്ച്, ഇത് പ്രാവർത്തികമാക്കുകയാണെങ്കിൽ നല്ല ശമ്പളം ലഭിക്കാനും ആഴ്ചയിലൊരിക്കൽ അവധി ലഭിക്കാനും ദിവസത്തിൽ ജോലിസമയം നിശ്ചയിക്കപ്പെടാനുമെല്ലാം അതിടയാക്കുമെന്നത് നിസംശയം. ഇന്ന് ശുശ്രൂഷയായിച്ചെയ്യുന്നത് തൊഴിലായിത്തീരാൻ കേവലസമയം മതിയെന്ന് ചുരുക്കം.

അതൊക്കെ എന്തുമാകട്ടെ, ഇപ്പോൾ വൈദികർ ഇടവകകളിലായിരിക്കുമ്പോൾ ഇടവകയുടെ സ്വത്തിൽ നിന്ന് എന്തൊക്കെ നഷ്ടപ്പെടുന്നുവെന്നാണ് അഭിനവനവോത്ഥാനക്കാർ വാദിക്കുന്നതെന്ന് മനസ്സിലാകുന്നില്ല. ആയിരക്കണക്കിന് ഇടവകകൾ ഭാരതത്തിലുണ്ട്. മൂന്ന് അല്ലെങ്കിൽ അഞ്ച് വർഷം തോറും വൈദികർ മാറി മാറി വന്നിട്ടും ഇടവകയുടെ സാമ്പത്തികസ്ഥിതി വർദ്ധിക്കുന്നതല്ലാതെ കുറയുന്നത് എവിടെയും കാണുന്നില്ലല്ലോ??? മാസം തോറും ഇടവകയുടെ വരവ്ചിലവ് കണക്കുകൾ പള്ളിക്കമ്മറ്റിയുടെ മുമ്പാകെ അവതരിപ്പിക്കപ്പെടുന്നതും പാസാക്കപ്പെടുന്നതും വാർഷികക്കണക്ക് പൊതുയോഗം കൂടി പാസാക്കുന്നതുമൊന്നും എന്തേ പരിഗണനയിൽപ്പെടാത്തത്. ഇടവകയുടെ സ്വത്തിൽ നിന്ന് അനുവദിക്കപ്പെടാത്ത ഒരു നയാപൈസ വൈദികൻ സ്വന്തമാക്കുന്നുണ്ട് എന്ന് ഈ കണക്കവതരണങ്ങളിൽ പങ്കെടുക്കുന്നവർക്ക് ആരോപിക്കാൻ അവകാശമില്ല... കാരണം, കണക്ക് കേൾക്കുകയും പാസ്സാക്കുകയും ചെയ്യുന്നവരുടെ അവകാശമാണ് അത്തരം കാര്യങ്ങൾ കണ്ടെത്തുക ചോദ്യം ചെയ്യുക എന്നത്. ചുരുക്കത്തിൽ സ്വത്തിന്റെ സുതാര്യമായ നടത്തിപ്പ് ജനം നിർവ്വഹിക്കുമ്പോൾ തന്നെ വൈദികർ കള്ളന്മാരാണെന്ന് ആരോപിക്കുക കൂടി ചെയ്യുന്ന ഇരട്ടത്താപ്പാണ് ഇപ്പോൾ നടപ്പിലായിക്കൊണ്ടിരിക്കുന്നത്.

സഭയുടെ സ്വത്ത് മുഴുവൻ വിശ്വാസിയുടെ നേർച്ചക്കാശാണെന്ന് പറയുന്നതിൽ എന്തു മാത്രം വാസ്തവമുണ്ടെന്ന് ചിന്തിക്കുന്നതും നല്ലതാണ്. നേർച്ചക്കാശും സഭയിലുണ്ട് എന്നത് സത്യമാണ്. ഇടവകകളിൽ ലഭിക്കുന്നതിന്റെ ചെറിയൊരംശം മാത്രമാണ് രൂപതയിലേക്കും ആഗോളസഭയുടെ ആവശ്യങ്ങളിലേക്കും കൈമാറ്റം ചെയ്യപ്പെടുന്നുള്ളൂ. ബാക്കി മുഴുവനും ഇടവകയിൽത്തന്നെയുണ്ട്. കേരളത്തിലെ സാമ്പത്തികമായി മുന്നോക്കം നിൽക്കുന്ന ചില രൂപതകളും ഇടവകകളുമൊഴികെ ബാക്കി ഇടവകകളിലെ നേർച്ചക്കാശ് ആ ഇടവകകൾ നടന്നുപോകാൻ പോലും മതിയാകാത്തത്ര ചെറുതാണെന്ന് ഓർക്കണം. പലപ്പോഴും ഇടവകാദേവാലയം പുതുക്കിപ്പണിയാനും പുതിയത് പണിയാനും വൈദികർ ദേശത്തും വിദേശത്തും യാചിച്ചു നടന്നുകൊണ്ടു വക കണ്ടെത്തി വരുന്നത് ഭാരതത്തിലെ നിരവധി ഇടവകകളുടെ - ഇടവകകളിലെ വിശ്വാസികളുടെ അനുഭവമാണ്. ഞാൻ അംഗമായിരിക്കുന്ന രൂപതയിൽ സമീപകാലത്ത് കൂദാശ ചെയ്ത പള്ളികളിൽ പകുതിയിലധികവും അവിടെ സേവനം ചെയ്ത വൈദികരുടെ ജീവിതസമർപ്പണത്തിലൂടെയും യാചനയിലൂടെയും വിദേശരാജ്യങ്ങളിൽ ചെയ്ത ശുശ്രൂഷകളിലൂടെയുമെല്ലാം കണ്ടെത്തിയതാണ്.



വൈദികരെന്താണ് സഭക്ക് സംഭാവന നല്കിയതെന്ന് കണക്ക് ചോദിക്കുന്നവർ ചിന്തിക്കേണ്ട മറ്റൊരു വസ്തുത കൂടിയുണ്ട്. ഭാരതസഭയിൽ വിവിധ രൂപതകളിലായി അതാത് രൂപതകളുടെ സാമ്പത്തികസ്ഥിതിയനുസരിച്ച് 3500 രൂപ മുതൽ 15000 രൂപ വരെയാണ് വൈദികർക്ക് ലഭിക്കുന്ന ജീവനാംശം. ജീവനാംശം എന്നാൽ ജീവിച്ചു പോകാനുള്ള തുകയെന്നാണ് അർത്ഥം. (അതേസമയം പല വൈദികർക്കും ജീവനാംശം ചെറുതായാലും നല്ല രീതിയിൽ ജീവിക്കാനുള്ള വക കുടുംബസ്വത്തായി ലഭിക്കുന്നുണ്ട് എന്നതും സത്യമാണ്). ജീവനാംശം മാത്രം സ്വീകരിച്ചുകൊണ്ട് ഇടവകക്കുവേണ്ടി രൂപതക്ക് വേണ്ടി സ്ഥാപനങ്ങൾക്കുവേണ്ടി ജോലി ചെയ്യുന്ന വൈദികർ ഇക്കാലമത്രയും ജോലി ചെയ്തതിന്റെ ന്യായമായ ശമ്പളം ഇടവകകളോട്, രൂപതകളോട്, സ്ഥാപനങ്ങളോട് ചോദിക്കുന്നുവെങ്കിൽ ഇപ്പോൾ കത്തോലിക്കാസഭക്കുള്ള സ്വത്തിന്റെ പകുതിയിലധികം ആ ഇനത്തിൽ വൈദികർക്ക് നല്കേണ്ടതായി വരും. അതായത്, പറഞ്ഞ് വരുന്നത്, കത്തോലിക്കാസഭയുടെ സ്വത്തിൽ പകുതിയിലധികം ഭാഗത്തിന്റെയും യഥാർത്ഥ അവകാശി ജീവനാംശം മാത്രം സ്വീകരിച്ചുകൊണ്ട് സഭക്കുവേണ്ടി ജീവിച്ച് മൺമറഞ്ഞുപോയവരും ഇപ്പോഴും ജീവിച്ചുകൊണ്ടിരിക്കുന്നവരുമായ ബ്രഹ്മചാരികളായ വൈദികർ തന്നെയാണ്. വൈദികർക്ക് ഉയർന്ന ശമ്പളം നല്കുന്ന മറ്റ് ക്രൈസ്തവസഭകളുടെ സാമ്പത്തികസ്ഥിതിയുമായി കത്തോലിക്കാരൂപതകളെ താരതമ്യം ചെയ്യുമ്പോൾ ഇത് മനസ്സിലാക്കാവുന്നതുമാണ്.

വൈദികരെന്താണ് സഭക്ക് നല്കിയത് എന്നും വൈദികർ അന്യന്റെ വിയർപ്പുകൊണ്ടാണ് ജീവിക്കുന്നത് എന്നും ആരോപിക്കുന്നവർ മനസ്സിലാക്കേണ്ടത്, ക്രിസ്തുവിന്റെ ബലിയോടൊപ്പംതന്നെ, വൈദികരുടെ ചാലിട്ടൊഴുകിയ വിയർപ്പിന്റെയും വിയർപ്പായി ചിന്തപ്പെട്ട രക്തത്തിന്റെയും കൂടെ ആകെത്തുകയാണ് ഇന്നത്തെ ഭാരതസഭ എന്നു തന്നെയാണ്. പൗരോഹിത്യബ്രഹ്മചര്യത്തിലൂടെ സ്വർഗ്ഗം സഭക്ക് നല്കുന്ന അനുഗ്രഹമാണ് പരിശുദ്ധാത്മാവിലൂടെയുള്ള തിരുസ്സഭയുടെ സത്വരമായ വളർച്ച. അതുകൊണ്ട് തന്നെ പരാന്നഭോജിയെന്ന് വൈദികരെ ആക്ഷേപിക്കുന്നവരും അവരെ വിവാഹം കഴിപ്പിക്കാൻ തിടുക്കം കൂട്ടുന്നവരും വിമതചിന്തയുടെ ഒളിസേവയിൽ ജന്മം കൊള്ളുന്ന സഭാഗാത്രത്തിന്റെ ബദ്ധവൈരികളാണ്. അവരുടെ പീഡനതന്ത്രങ്ങളെ അതിജീവിക്കുന്നതിലൂടെയാണ് നാളത്തെ കേരളസഭ-ഭാരതസഭ ബലപ്പെട്ട് വളരാനിരിക്കുന്നത്.



# ഉയിർപ്പിന്റെ ഉൾപ്പൊരുളുകൾ



**റവ. ഫാ. മാത്യു ആലുംമൂട്ടിൽ**
പത്തനംതിട്ട ഭദ്രാസനം

യേശുവിന്റെ ഉയിർപ്പു തിരുനാൾ സമാഗതമാവുകയാണല്ലോ. യേശുവിന്റെ ഉയിർപ്പ് യഥാർത്ഥത്തിൽ എന്താണ് ? അത് എപ്രകാരമാണ് സംഭവിച്ചത് ? പ്രസ്തുത സംഭവത്തിന് ദൃക്സാക്ഷികളുണ്ടോ ? സംസ്കരിച്ച ശരീരം കല്ലറയിൽ കാണാതെ വരുന്ന പ്രതിഭാസത്തെ ഉയിർപ്പെന്നു വിളിക്കാനാവുമോ ? 'പണ്ടേ തന്നെ മരിച്ചെന്നു' സാക്ഷ്യപ്പെടുത്തപ്പെട്ട വ്യക്തി സ്വയം ഉയിർത്തെഴുന്നേല്ക്കുക; അത് എങ്ങനെ വിവരിക്കാനാവും; വിശ്വസിക്കാനാവും ? പ്രസ്തുത വിശ്വാസത്തിന്റെ അടിത്തറയിൽ ക്രിസ്തുധർമ്മം പടുത്തയർത്തുന്നതിന്റെ സാംഗത്യം എന്ത് ? ക്രിസ്തുവിന്റെ ഉയിർപ്പ് മുൻ മാതൃകകളോ, സമാനതകളോ ഇല്ലാത്ത സംഭവം ആയിരുന്നു. തീർത്തും നവീനമായ ഒന്ന്. മനുഷ്യന്റെ ജ്ഞാന, ചിത്തസീമകളെ ഉല്ലംഘിച്ച ഒന്ന് എന്നർത്ഥം. അവന്റെ പ്രജ്ഞയെ ഭ്രമഭരിതമാക്കിയ സംഭവം. എന്താണ് ഇതിന്റെ ഉൾപ്പൊരുളുകൾ ? ഉത്തരം തേടുന്തോറും ഇരുട്ടിൽ നിന്ന് കൂരിരുട്ടിലേക്ക് വഴുതിപ്പോകാമെന്ന അവസ്ഥ. താബോർ മലയിലെ പ്രഭാപൂർണ്ണമായ രൂപാന്തരവേളയിൽ "മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേല്ക്കുന്ന" കാര്യം യേശു സൂചിപ്പിച്ചിരുന്നു. മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേല്ക്കുക എന്നാൽ എന്തെന്ന് ശിഷ്യർ പരസ്പരം ചോദിക്കുകയും ചെയ്തു. പക്ഷേ അവർക്ക് ഉത്തരം കിട്ടിയില്ലെന്നു മാത്രം. അതെ! എങ്ങനെയാണ് മരിച്ചവർ വീണ്ടും ജീവിക്കുക ? എങ്ങനെയാണ് അവർ വീണ്ടും കാണപ്പെടുക ? ശരീരത്തോടുകൂടെയോ; ശരീരമില്ലാതെയോ ? ഈവിധ മൗലികമായ ചോദ്യങ്ങൾ ഉന്നയിച്ച് പരിശുദ്ധ ബനഡിക്ട് 16-ാമൻ മാർപാപ്പ അവയ്ക്കു നൽകുന്ന ഉത്തരങ്ങൾ ഉയിർപ്പിന്റെ ഉൾപ്പൊരുളുകളിലേക്കു വെളിച്ചം വീശുന്ന ആധികാരിക രേഖകളാണ്. പ്രസ്തുത വെളിച്ചത്തിലേക്ക് ഉയർപ്പിന്റെ തിരുനടയിൽ നിന്ന് ഒന്നെത്തി നോക്കുക എന്നതാണ് ഈ ലേഖനോദ്ദേശം.

യേശുവിന്റെ ഉയിർപ്പ് ക്രിസ്തുധർമ്മത്തിന്റെ അടിസ്ഥാന ശിലയായി വർത്തിക്കുന്നത് കെട്ടിടത്തിന്റെ മൂലക്കല്ല് എന്നതുപോലെയാണ്. ഉയിർപ്പിന്റെ ഉറപ്പുള്ള സാക്ഷ്യത്തിലാണ് ക്രിസ്തു വിശ്വാസത്തിന്റെ നിലനിൽപ്പ്. ചരിത്രത്തിലൂടെയുള്ള അതിന്റെ സീമാതീതമായ സഞ്ചാരവും ഉയിർപ്പിന്റെ ശക്തി, സാക്ഷ്യ സ്ഥിതങ്ങളിലൂടെയാണ്. "ക്രിസ്തു ഉയിർപ്പിക്കപ്പെട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥമാണ്. നിങ്ങളുടെ വിശ്വാസവും വ്യർത്ഥം. മാത്രമല്ല, ഞങ്ങൾ ദൈവത്തിനുവേണ്ടി കപടസാക്ഷ്യം വഹിക്കുന്നവരായിത്തീരുന്നു. എന്തെന്നാൽ ക്രിസ്തുവിനെ ഉയിർപ്പിച്ചു എന്ന് ഞങ്ങൾ സാക്ഷ്യപ്പെടുത്തി... നിദ്ര പ്രാപിച്ച എല്ലാവരുടെയും ആദ്യഫലമായി ക്രിസ്തു മരിച്ചവരുടെ ഇടയിൽ നിന്ന് ഉയിർപ്പിക്കപ്പെട്ടു" (1 കോറി 15:14,15,20). എന്താണ് ഈ വചനങ്ങൾ വെളിപ്പെടുത്തുക ? ഇപ്രകാരം കരുതുക - ഉയിർപ്പിന്റെ സാക്ഷ്യത്തിലല്ല ഞങ്ങൾ പ്രസംഗിക്കുന്നത്. ഉയിർപ്പിന്റെ അടിസ്ഥാനത്തിലല്ല നിങ്ങൾ വിശ്വസിക്കുന്നതും. എങ്കിൽ, ഞങ്ങളുടെ പ്രസംഗവും നിങ്ങളുടെ വിശ്വാസവും അടിസ്ഥാനരഹിതമാവും. ഉയിർപ്പ് മാനദണ്ഡമല്ലെങ്കിൽ പ്രസ്തുത പ്രസംഗം നിർജ്ജീവമാകും, വിശ്വാസം മൃതിയടയും, അവയുടെ ആന്തരീകോർജ്ജം നഷ്ടീഭവിക്കും. ക്രിസ്തു കേവലം മനുഷ്യൻ മാത്ര

മായി അവശേഷിക്കും. എങ്കിൽ പരാജയപ്പെട്ട മതനേതാവായോ, നവാദർശങ്ങളുടെ ദാർശികനായോ, അതുമല്ലെങ്കിൽ, കുറ്റവാളികളുടെ കുരിശുമരണം ഏറ്റുവാങ്ങി കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയ ഏതോ ഹതഭാഗ്യനായോ ക്രിസ്തുവിനെ ചരിത്രം അടയാളപ്പെടുത്തുമായിരുന്നു. അപ്പോൾ അവന്റെ സന്ദേശം മറ്റേതൊരു മനുഷ്യന്റെ ഉപദേശം പോലെ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യാമായിരുന്നു. അവന്റെ അതുല്യ വ്യക്തിത്വമോ, ആധികാരികതയോ, ആകർഷണീയതയോ, അത്ഭുത പ്രവൃത്തികളോ, നിത്യസത്യസാക്ഷ്യങ്ങളോ നമുക്ക് ആകർഷകമായി തോന്നിയാൽ മാത്രം, തോന്നുന്നിടത്തോളം കാലം സ്വീകരിച്ചാൽ മതിയാകുമായിരുന്നു. എങ്കിൽ ഒരിക്കലും അവൻ നമ്മുടെ ജീവിതത്തിന്റെയോ മൂല്യങ്ങളുടെയോ മാനദണ്ഡമാകില്ലായിരുന്നു. “യേശു ഉത്ഥാനം ചെയ്തു; സത്യമായും ഉയിർത്തെഴുന്നേറ്റു” എന്നതിലാണ് അവൻ നമ്മുടെ ഉറപ്പുള്ള മാനദണ്ഡമാകുന്നത്. അതായത്, അവൻ ജീവിക്കുന്നു; അതിനാൽ നാം ജീവിക്കുന്നു. “എന്നിൽ വിശ്വസിക്കുന്നവൻ മരിക്കുകയില്ല. മരിച്ചാലും ജീവിക്കും” എന്ന് അവിടുന്ന് ഉറപ്പു തരുന്നു. അവൻ നമ്മുടെ ജീവന്റെ ആധാരമായി വർത്തിക്കുന്നു. ഉത്ഥിതനായ ക്രിസ്തു ലോകാവസാനം വരെ നമ്മോടുകൂടി ആയിരിക്കുന്നവനാണ്. ഉയിർപ്പിനുശേഷം വിശുദ്ധ തോമ്മാശ്ലീഹായ്ക്ക് പ്രത്യക്ഷപ്പെട്ട് തന്റെ മുറിവുകൾ കാണിച്ചു കൊടുത്തപ്പോൾ യേശു കുരിശുമരണത്തിനു മുമ്പ് ആയിരുന്നവൻ മാത്രമായിരുന്നോ ? അതോ, ഉയിർപ്പിനുശേഷം ഇപ്പോൾ ആയിരിക്കുന്നവൻ ആണോ ? അവൻ ഇന്ന്, രണ്ടായിരം വർഷത്തിനിപ്പുറം നമ്മോടൊപ്പം ആയിരിക്കുന്നതിന് നിദാനം എന്താണ് ? അവിടുത്തെ ഉയിർപ്പു തന്നെ ! യഹോവ സ്വയം പരിചയപ്പെടുത്തിയത്, “ഞാൻ ആയിരിക്കുന്നവൻ ആകുന്നു” എന്നാണല്ലോ. ക്രിസ്തു തന്റെ ഉയിർപ്പുവഴി നമ്മോടൊപ്പം ആയിരിക്കുന്നവൻ ആകുന്നു. അവനോടൊപ്പം മഹത്വത്തിന്റെ വലതുഭാഗത്ത് ആയിരിക്കുവാൻ നമ്മെ കൂട്ടിക്കൊണ്ടു പോകുന്നവനും ആകുന്നു.

ഉയിർപ്പ്, അത് സംഭവിക്കുന്നതുവരെ നമ്മെ സംബന്ധിച്ച് ക്രിസ്തുവിന്റെ വാഗ്ദാനം മാത്രമായിരുന്നു. അവിടുത്തെ സംബന്ധിച്ചാകട്ടേ, സുനശ്ചിതമായ സത്യവും. എന്നാൽ ഇന്നാകട്ടേ, ഉയിർപ്പ് നമുക്കും സുനശ്ചിതമായ സത്യമായിരിക്കുന്നു; ക്രിസ്തുധർമ്മത്തിന്റെ ഭദ്രമായ അടിസ്ഥാനവും ആയിരിക്കുന്നു. “സ്നേഹം മരണത്തെപ്പോലെ ശക്തം” (ഉത്തമഗീതം 8:6) എന്ന ഉത്തമഗീതകർത്താവിന്റെ സുന്ദരമായ സ്വപ്നാശംസ ഉയിർപ്പു സംഭവത്തിൽ സത്യമായി സംഭവിച്ചിരിക്കുന്നു. സ്നേഹത്തിന്റെ ശക്തിയെ കാവ്യാത്മകമായി പ്രകീർത്തിച്ചപ്പോഴാണ് ഉത്തമഗീതകർത്താവ് “സ്നേഹം മരണത്തോപ്പോലെ ശക്തം” എന്ന് പ്രസ്താവിച്ചതെങ്കിലും അത് മനുഷ്യാസ്തിത്വത്തിന്റെ സാരാംശത്തെത്തന്നെയാണ് സൂചിപ്പിക്കുന്നത്. പ്രസ്തുത സാരാംശത്തെ അടയാളപ്പെടുത്തുന്ന ആഴമേറിയ മൂല്യമാണ് സ്നേഹം. സ്നേഹം അതിൽത്തന്നെ ഉന്മുഖമാക്കിയിരിക്കുന്ന രണ്ടു സനാതന സത്യങ്ങളാണ് നിത്യതയും (കിളശിശ്യ്യേ) നാശമില്ലായ്മയും (കിറലൃൈൗരശേയശഹശ്യ്യേ). അടിസ്ഥാനപരമായി പൂർണ്ണതയിലേക്കുള്ള വിളിയാണ് സ്നേഹം. അപൂർണ്ണമായ യാതൊന്നിനും അതിനെ തൃപ്തിപ്പെടുത്തുവാനാവില്ല. പരമമായ സ്നേഹത്തിലേക്കുള്ള ആത്മാവിന്റെ ഉദ്ഗമനത്തെ മഹാനായ വിശുദ്ധ അഗസ്തീനോസ് വിവരിക്കുന്നുണ്ട്: ‘ദൈവമേ, അങ്ങ് എന്നെ അങ്ങേയ്ക്കായി സൃഷ്ടിച്ചിരിക്കുന്നു. അങ്ങിൽ എത്തിച്ചേരുന്നതുവരെ ഞാൻ ആശ്വാസം കണ്ടെത്തുകയില്ല’. ദൈവത്തിലല്ലാതെ മറ്റൊന്നിലും സ്നേഹം പൂർണ്ണത കൈവരിക്കുന്നില്ല. നിത്യസ്നേഹത്തിനുവേണ്ടി അതു ദാഹിക്കുന്നു; ദാഹം ശമിക്കുന്നില്ല. സ്വപ്നം കാണുന്നു; സാക്ഷാത്ക്കരിക്കപ്പെടുന്നില്ല. നിത്യതയെ നോക്കി സഞ്ചരിക്കുന്നു; പക്ഷേ, സഞ്ചാരപാത മരണത്തിന്റെ അനിത്യതയിലൂടെയാണ്. അനിത്യതയും നാശവും ഭീതിദമായി പരിണമിക്കുന്നു. അവയിൽ തട്ടി മനുഷ്യൻ കാലിടറുന്നു. വീണു പോകുന്നു. അവൻ അവനിൽത്തന്നെ നിത്യം നിലനിൽക്കുവാൻ കഴിയുന്നവനല്ല. മരണവും നാശവും അവനിൽ അനിവാര്യതകളായി അടയാളപ്പെടുത്തി മുദ്രവെച്ചിരിക്കുന്നു. മനുഷ്യന്റെ ഈ ദുരവസ്ഥയിൽ നിന്ന് നോക്കുമ്പോഴാണ് ഉയിർപ്പിന്റെ മഹത്വം കൂടുതൽ തെളിമയാർന്നു കാണുന്നത്. അത് മരണത്തിന്റെയും നാശത്തിന്റെയും മേലുള്ള നിത്യസ്നേഹത്തിന്റെ ശക്തിയാണ്. വീണു പോകുമ്പോഴും, ഒരിക്കലും വീഴാതെ നിലനില്ക്കുന്നവനിൽ, കബറിൽ നിന്നുപോലും ഉയിർത്തെഴുന്നേറ്റു നില്ക്കുന്നവനിൽ നമുക്ക് പ്രത്യാശാഭരിതമായി. ദൃഷ്ടിയുറപ്പിക്കുവാൻ സാധിക്കുന്നു; അഭയം പ്രാപിക്കാനാവുന്നു. അപ്പോഴാണ് ആ നിത്യസ്നേഹത്തിന്റെ ശക്തി അനുഭവവേദ്യമാകുന്നത്. അതോടൊപ്പം അവിടുത്തെ ഉയിർപ്പിന്റെ കൃപാമേഖലയിൽ നാം ഉൾപ്രവേശിക്കുകയാണ് ചെയ്യുക.

സ്വയം പര്യാപ്തനാകുക എന്നത് മനുഷ്യന്റെ ജന്മവാസനയാണ്. സ്വപരിധികളും പരിമിതികളും അംഗീകരിക്കുക അവന് സഹജമല്ല. അതു തന്നെയാണ് അവന്റെ പാപാവസ്ഥയും. സ്വപരിധികൾ കടന്ന് അവന് “ദൈവത്തെ പോലെയാകണം”. പക്ഷേ, ആ പരിശ്രമത്തിൽ ഭവിച്ചത് മരണമായിരുന്നു. സ്വയം പര്യാപ്തതയിലേക്കുള്ള പ്രയാണം അവനെ എത്തിച്ചത് സ്വയം നിലനില്പ്പുപോലും ഇല്ലാത്ത നാശത്തിന്റെ ശ്മശാനഗർത്തത്തിലേക്കാണ്. യാഥാർത്ഥ്യം ഇതാണെങ്കിലും അവന്റെ ഉത്ക്കടമായ അഭിലാഷം സ്വയം പര്യാപ്തനായി എന്നേക്കും നിലനില്ക്കുക എന്നതു തന്നെ. അതാണ് അവന്റെ ജന്മാഭിലാഷം. ഈ ദ്വിമാന സംഘർഷാവസ്ഥയിൽ അവൻ മെനെഞ്ഞെടുത്ത ഉപാധിയാണ് മറ്റുള്ളവരിലൂടെ ജീവിക്കുവാൻ പരിശ്രമിക്കുക എന്നത്. രണ്ടു മാർഗ്ഗങ്ങളാണ് തുറന്നു കിട്ടിയത്. ഒന്ന്, സ്വന്ത മക്കളിലൂടെ ജീവിക്കുക. അതിനാൽ മക്കളില്ലാതെ വരിക അവന് അനിത്യതയുടെയും നാശത്തിന്റെയും കയ്പേറിയ ദുരനുഭവമായി ഭവിച്ചു. അതുകൊണ്ടാണ് സന്താനമില്ലായ്മ പ്രാചീന കാലം മുതൽ കഠിന ശാപമായി പരിഗണിക്കപ്പെട്ടത്. ഏറെ മക്കളുണ്ടാകുക ഏറെ അനുഗ്രഹമായി കരുതപ്പെട്ടു. അവരിലൂടെ അതിജീവനം അഭംഗുരം തുടരാമല്ലോ. അബ്രാഹാമിന്റെ സന്താന ലബ്ധിയുടെ പ്രാധാന്യം അടങ്ങിയിരിക്കുന്നത് “ആകാശത്തിലെ നക്ഷത്രങ്ങൾ പോലെയും കടൽത്തീരത്തെ മണൽത്തരി പോലെയും” ലഭിക്കുവാനിരിക്കുന്ന സന്താന പരമ്പരയിലൂടെ തന്റെ നാമം ശാശ്വതീകരിക്കാം എന്ന പ്രത്യാശയിലാണ്.

സന്താന പരമ്പരയിലൂടെ എന്നതിനേക്കാൾ കൂടുതലായി, തന്റെ അതിജീവനവും അമരത്വവും ശാശ്വതീകരിക്കുവാൻ മനുഷ്യൻ കണ്ടെത്തിയ രണ്ടാമത്തെ മാർഗ്ഗം അനുയായികളിലൂടെയും ആരാധകരിലൂടെയും ജീവിക്കുക എന്നതാണ്. അവരിലൂടെ യുഗാന്തരമായി അമരത്വം നേടാമെന്നു കരുതി. അതിനാൽ അവരെ ഏതുവിധേനയും സൃഷ്ടിച്ചെടുക്കുവാൻ ഇറങ്ങിപ്പുറപ്പെട്ടവർ നടത്തിയിട്ടുള്ള കൊടും ക്രൂരതകൾകൊണ്ട് മനുഷ്യചരിത്രം എത്ര പീഡിതവും രക്തപങ്കിലവുമായിരിക്കുന്നു! അതിന്റെ ആത്യന്തിക ഫലമോ ? അവൻ കണ്ടെത്തിയ പ്രസ്തുത രണ്ടു മാർഗ്ഗങ്ങളും ആഴമായ അനുഭവത്തിൽ പരാജയമാണെന്നും ശാശ്വതമല്ലെന്നും തിരിച്ചറിഞ്ഞു. കാരണം, ഈ രണ്ടു മാർഗ്ഗങ്ങൾ വഴി നിലനില്ക്കുന്നത് അവന്റെ തനതായ വ്യക്തിത്വമല്ല; സ്വത്വമല്ല. സ്വത്വത്തിന്റെ നിഴൽ മാത്രമാണ്. അവയ്ക്ക് അവയിൽത്തന്നെ അസ്തിത്വമില്ല. ഉണ്മരഹിതമായ അസ്തിത്വം മാത്രം! രണ്ടു മാർഗ്ഗങ്ങളിലൂടെയും നേടാമെന്ന കരുതിയ അമരത്വത്തിന്റെ അപര്യാപ്തത സുവ്യക്തമാണ്. തന്റെ സ്വത്വത്തെ ശാശ്വതമായി നിലനിർത്തുമെന്നു കരുതിയ മക്കളാകട്ടെ, ഓർമ്മയിലൂടെ അനശ്വരമാക്കും എന്നു കരുതിയ അനുയായികളോ ആരാധകരോ ആകട്ടെ, അവരും ഒരുനാൾ നശിക്കും. തന്റെ നിഴലസ്തിത്വം മാത്രം പേറുന്ന അവരുടെ അന്ത്യം അമരത്വവാഞ്ചയുടെ ഭീതിദമായ ദുരവസ്ഥയാണ് സൃഷ്ടിക്കുന്നത്. ഈ അനുഭവം അടുത്ത പടിയിലേക്ക് നോക്കുവാൻ മനുഷ്യനെ പ്രേരിപ്പിക്കുന്നു. സ്വയമായോ മറ്റുള്ളവരിലൂടെയോ അമരത്വം പ്രാപിക്കാനാവില്ലെന്നു ഗ്രഹിക്കുമ്പോൾ – സ്വകീയമായോ മറ്റുള്ളവരിലൂടെയോ ശാശ്വതമായി നിലനില്ക്കാനാവില്ലെന്ന് അറിയുമ്പോൾ – മനുഷ്യൻ ശാശ്വതമായവനിലേക്ക് – എന്നും ആയിരിക്കുന്നവനിലേക്ക് – നോക്കാൻ പഠിക്കുന്നു. അവനു

മാത്രമേ, തനിക്ക് അമരത്വം നല്കുവാൻ സാധിക്കുകയുള്ളൂ എന്ന് തിരിച്ചറിയുന്നു. അവൻ മാത്രമാണ് തന്റെ അമരത്വത്തിന് ആധാരമെന്ന് മനസിലാക്കുന്നു. "ജീവിച്ചിരിക്കുന്നവനെ, നിങ്ങൾ മരിച്ചവരുടെയിടയിൽ അന്വേഷിക്കുന്നത് എന്തിന്? അവൻ ഇവിടെയില്ല, ഉയിർപ്പിക്കപ്പെട്ടു" എന്നാണ് ഉത്ഥാനപ്പുലരിയിൽ മാലാഖമാർ യേശുവിന്റെ കബറിങ്കൽ എത്തിയ സ്ത്രീകളോടു പ്രഖ്യാപിച്ചത്. അതെ, അവൻ എന്നേക്കും ആയിരിക്കുന്നവനാണ്. എന്നേക്കും നിലനില്ക്കുന്നവനാണ്. എല്ലാ ക്ഷണികതകളെയും മരണത്തെപ്പോലും അതിജീവിച്ചു നിലനില്ക്കുന്നൻ. അവനാണ് എന്റെ അസ്തിത്വത്തിന്റെ അസ്തിത്വം. എന്റെ ഉണ്മയുടെ ഉണ്മ. അവൻ എന്റെ ഉണ്മയെത്തന്നെയാണ് കൈയ്യിലേന്തുന്നത്, എന്റെ ഉണ്മയുടെ നിഴലിനെയോ പ്രതിബിംബത്തെയോ അല്ല. എന്റെ അസ്തിത്വത്തിന്റെ ഉറവിടബിന്ദുവായും അമരത്വത്തിന്റെ ആധാരശിലയുമായാണ് അവൻ വർത്തിക്കുന്നത്. അവൻ ജീവിക്കുന്നു; അതിനാൽ ഞാൻ ജീവിക്കുന്നു. എന്റെ ശ്വാസത്തേക്കാൾ എന്നോട് അടുത്തായിരിക്കുന്നത് അവനാണ്. എന്റെ ജീവന്റെ ആദികാരണവും, നിത്യജീവന്റെ നിദാനവും അവൻ തന്നെ. ഈ നിത്യസത്യങ്ങളാണ് അവന്റെ ഉത്ഥാനം എന്നിൽ മുദ്രിതമാക്കുന്ന അനശ്വര ജീവന്റെ വരദാനം. അത് നമ്മെ അനിവാര്യമായി സ്വർഗ്ഗോന്മുഖരാക്കുകയും ചെയ്യുന്നു.

ഇവിടെ ദൈവം മനുഷ്യനു മുമ്പിൽ അനശ്വര ജീവന്റെ പടിവാതിൽ തുറന്നിടുകയാണ് -ഗ്രീക്കു ബൈബിൾ പരാമർശിക്കുന്ന റ്റ്സൊയെ (Zoe) അഥവാ അനശ്വര ജീവന്റെ മേഖലയുടെ പടിവാതിൽ. ഇവിടെ ചരിത്ര, ജൈവ തലങ്ങളുടെ (Bios) പരിണാമത്തിന്റെയും അവയുടെ പരിണിതഫലമായ മരണത്തിന്റെയും അന്ത്യം കുറിച്ചിരിക്കും. അതോടെ, മനുഷ്യപരിണാമം ജൈവതലം (Bios) പിന്നിലാക്കി ആത്മാവിന്റെയും അരൂപിയുടെയും അനശ്വര മേഖലയിലേക്കു കടക്കുന്നു. ദൈവത്തിന്റെ ദാനത്തിന്റെയും മനുഷ്യന്റെ പ്രത്യുത്തരത്തിന്റെയും മാനദണ്ഡത്തിലാണ് അനശ്വര സ്നേഹത്തിന്റെ മഹനീയ തലത്തിലേക്കു കടക്കുവാനും അതനുസരിച്ച് ജീവിക്കുവാനും ഒരുവനു സാധിക്കുക. "യേശു ഉയിർത്തെഴുന്നേറ്റു; പിതാവ് അവനെ ഉയിർപ്പിച്ചു" എന്നീ ഉത്ഥാന സമവാക്യങ്ങൾ ശ്രദ്ധിച്ചാൽ അവയുടെ പൊരുൾ മനുഷ്യരോടുള്ള യേശുവിന്റെ നിസീമ സ്നേഹത്തിന്റെ ഫലമാണെന്നു കാണാനാവും. അത് അവനെ കുരിശിലേക്ക്, കുരിശുമരണം വരെ എത്തിച്ച സ്നേഹത്തിന്റെ ഫലമാണ്. പ്രസ്തുത അതുല്യ സ്നേഹത്തിലൂടെ കടന്നു പോയതുവഴി അത് മരണത്തെക്കാൾ ശക്തമായ സ്നേഹമായും നിത്യജീവനായും പരിണമിച്ചു. സ്നേഹം മരണത്തെ തോല്പിച്ച് അമരത്വം സൃഷ്ടിക്കുന്നു. സ്നേഹത്തിന്റെ യാദൃച്ഛികമായ ഫലമോ ഉപരിപ്ലവമായ സ്വഭാവമോ അല്ല അമരത്വം. സ്നേഹമെന്ന മൂല്യത്തിന്റെ സ്ഥായീഭാവമാണ്. മറ്റൊരു വീക്ഷണത്തിലൂടെ നോക്കിയാൽ അമരത്വം സ്നേഹത്തിൽ നിന്ന് പുറപ്പെടുന്നുവെന്ന് കാണാനാവും. സ്നേഹത്തിൽ നിന്നു മാത്രം. സ്വജീവനേക്കാൾ സ്നേഹത്തെ സമർപ്പിക്കുന്ന വ്യക്തിയ്ക്കു മാത്രമേ, മരണത്തെക്കാൾ ശക്തമായി സ്നേഹം അനുഭവപ്പെടൂ. അപ്പോൾ സ്നേഹം ജീവനെക്കാൾ വലുതായിരിക്കും; മരണത്തെക്കാൾ ശക്തമായിരിക്കും. കേവലം ആഗ്രഹത്തിലും പ്രതീക്ഷയിലും മാത്രമല്ല പ്രയോഗത്തിലും യാഥാർത്ഥ്യത്തിലും സ്നേഹം ശക്തമായിരിക്കണം. അപ്പോഴാണ് സ്നേഹത്തിന്റെ ശുശ്രൂഷയ്ക്കായി ഒരുവന് സ്വജീവനെ സമർപ്പിക്കാനാവുക. കീർത്തനങ്ങളാലപിച്ച്, ആനന്ദനൃത്തം ചെയ്ത്, രക്തസാക്ഷിത്വം വരിച്ചവരുടെ നീണ്ട നിരയാൽ സമ്പന്നമാണല്ലോ സഭ. സ്നേഹത്തിനുവേണ്ടി തങ്ങളുടെ ജീവനെ സമർപ്പിച്ച അവർക്ക് സ്നേഹം തങ്ങൾ വരിച്ച ധീരമരണത്തെക്കാൾ ശക്തമായിരുന്നു. മരണമെന്ന അതിരിനെ സ്നേഹം കവിഞ്ഞൊഴുകുന്നു. മരണത്തിന്റെ തമോഗർത്തത്തിൽ നിന്ന് സ്നേഹം ഉദിച്ചുയുയരുകയും ചെയ്യുന്നു. മരണം വിഭജിക്കുന്നു. സ്നേഹം ഒന്നിപ്പിക്കുന്നു. ഒരാളെ സ്നേഹിക്കുമ്പോൾ അയാളുടെ നിഴലസ്തിത്വം മാത്രം കണ്ട് ഓർമ്മയിൽ വയ്ക്കുകയല്ലല്ലോ ചെയ്യുക. പ്രസ്തുത അയാളുടെ സ്വത്വത്തോട് ഐക്യപ്പെടുവാനും അയാൾക്കുവേണ്ടി ജീവിക്കുവാനുമാണ് ഒരാൾ സന്നദ്ധനാകുന്നത്. ഇതിനു സാധിക്കുന്നില്ലെങ്കിൽ സ്നേഹം സ്വാർത്ഥതയായും താൻപോരിമയായും അവശേഷിക്കും. അപ്പോൾ അത് ഒരുവനിൽ ആരംഭിച്ച് അവനിൽത്തന്നെ നിലയ്ക്കുന്ന നിലവിളിയായി മാറും. ആഴമായി മനസിലാക്കിയാൽ സ്നേഹം അതിന്റെ സത്തയിലും സാരാംശത്തിലും "മറ്റൊരാൾക്കു വേണ്ടി" എന്ന തത്വത്തിൽ അടിസ്ഥിതമായിരിക്കുന്നുവെന്ന് വ്യക്തമാകും. പരിശുദ്ധ ത്രിത്വത്തിലെ പാരസ്പര്യത്തിന്റെ നിസ്തുലസത്യം ഉത്തമ ഉദാഹരണമാണ്. പരബ്രഹ്മം നൂതനവീക്ഷണത്തിൽ പരമമായ ബന്ധത്തിലായിരിക്കുന്ന (Absolute relatedness) അവസ്ഥയുടെ സാരാംശമാണ്. മറ്റൊരാളുമായുള്ള നല്ല ബന്ധത്തിലേ "ജീവിക്കാനാകൂ" എന്ന സ്നേഹത്തിന്റെ സത്തയിലാണ് ക്രിസ്തുധർമ്മത്തിന്റെ നിത്യനൂതനമായ വിപ്ലവം അടങ്ങിയിരിക്കുന്നത്. ക്രിസ്തു ഭൂമിയിൽ കൊളുത്തിയ വിപ്ലവാഗ്നി മനുഷ്യരെയും പ്രപഞ്ചത്തെയും ആത്യന്തികമായി സ്നേഹത്തിന്റെ സാരാംശത്തിൽ സമന്വയിപ്പിക്കുന്നതിനുള്ള അഗ്നിയാണ്. അതാളിപ്പടരണമെന്നതാണ് അവിടുത്തെ അഭിലാഷം. അതിന് അവിടുത്തേക്ക് നമ്മിൽ ജീവിക്കേണ്ടതുണ്ട്; സ്നേഹാഗ്നിയിൽ നിരന്തരം നമ്മെ ഉജ്ജ്വലിപ്പിക്കേണ്ടതുണ്ട്.

ഇത്തരുണത്തിൽ, ഉയിർപ്പിനുശേഷം യേശുവിനു കൈവന്ന പുതിയ ജീവന്റെ സവിശേഷതകളിലേക്ക് കണ്ണോടിക്കുന്നത് കൂടുതൽ വ്യക്തത കൈവരുത്തും. അത്, മരണത്തിനു മുമ്പുണ്ടായിരുന്ന ജീവൻ തന്നെ ആയിരുന്നുവോ? അതോ പുതിയ ജീവനായിരുന്നുവോ? എങ്കിൽ അതിന്റെ നവീനരൂപം എന്തായിരുന്നു? അതല്ലെങ്കിൽ വ്യത്യസ്തമായിരുന്നോ ? എങ്കിൽ വ്യത്യസ്തത എന്തായിരുന്നു? തീർച്ചായായും അത് മരണത്തിനു മുമ്പുണ്ടായിരുന്ന ചരിത്ര, ജൈവ രീതിശാസ്ത്രങ്ങൾക്കു വിധേയമായ ജീവൻ (Bios) അല്ല. പ്രസ്തുത, അത് അവയ്ക്ക് അതീതമായ, വ്യത്യസ്തമായ, നവ്യമായ, മഹത്വവത്കൃതമായ, അനശ്വരമായ ജീവനാണ്- റ്റ്സൊയൊ (Zoe). മരണത്തെ തകർത്ത് വിജയം വരിച്ച സ്നേഹത്തിന്റെ അനശ്വര ജീവൻ. അത് നമ്മുടെ ജീവിതത്തിലെ പ്രതിസന്ധികളെയും നശ്വരതയെയും നേരിടുവാനും വിജയം വരിക്കുവാനും സഹായിക്കുന്ന സാന്നിദ്ധ്യവും ശക്തിയുമാണ്. അതൊരിക്കലും മരണത്തിനു മുമ്പുള്ള ജീവനിലേക്കുള്ള മടങ്ങിപ്പോകലല്ല. നായിൻ പട്ടണത്തിലെ വിധവയുടെ മകന്റെ ശവമഞ്ചത്തെ തൊട്ട് അവനെ ഉയിർപ്പിച്ചപ്പോഴും, "ലാസറേ, പുറത്തു വരിക" എന്നു പറഞ്ഞ് ബഥാനിയായിലെ ലാസറിനെ വീണ്ടും ജീവനിലേക്ക് കൊണ്ടുവന്നപ്പോഴും അവർ ഇരുവർക്കും കൈവന്ന പുതിയ ജീവൻ പോലെയല്ല യേശുവിന്റെ പുനരുത്ഥാന ജീവൻ. അവർ ഇരുവരും കടന്നു വന്നത് അവരുടെ മുൻപുണ്ടായിരുന്ന ഭൗതിക ജീവനിലേക്കാണ്. അതിനാൽ അവർ ഭൗതികമായി വീണ്ടും ജീവിച്ചു; വീണ്ടും മരിച്ചു. എന്നാൽ യേശു ഉയിർത്തത് എന്നും നിലനില്ക്കുന്ന അനശ്വര ജീവനിലേക്കാണ്. അതുകൊണ്ടാണ് ഉയിർപ്പിനുശേഷം ശിഷ്യന്മാർ യേശുവിനെ കണ്ടു മുട്ടിയപ്പോഴെല്ലാം അവ "പ്രത്യക്ഷപ്പെടലുകൾ" ആയത്. യേശു ദർശനവരമരുളിയാലേ, പ്രസ്തുത പ്രത്യക്ഷപ്പെടലുകൾ മനുഷ്യന് കാണാനാവൂ. രണ്ടു ദിവസം മുമ്പുവരെ സന്തത സഹചാരികളായിരുന്നിട്ടും ശിഷ്യർ ഉത്ഥിതനെ കണ്ടപ്പോൾ തിരിച്ചറിഞ്ഞില്ല. അവൻ അപരിചതനായി കാണപ്പെട്ടു. മരണത്തെ ജയിച്ച അനശ്വരതയുടെ മുഖം കാണുവാൻ നശ്വരതയിലായിരിക്കുന്ന നമ്മുടെ കണ്ണും ഹൃദയവും അവൻ തുറക്കണ്ടേതുണ്ട്. ഉയിർപ്പു സന്ധ്യയിൽ എമ്മാവൂസിലേക്കു പോയ രണ്ടു ശിഷ്യന്മാരുടെ വഴിമദ്ധ്യേ അവരോടൊപ്പം ചേർന്നു നടന്നിട്ടും ഉത്ഥിതനെ അവർ തിരിച്ചറിഞ്ഞില്ല. അവരുടെ ഹൃദയം ഏകാഗ്രമായിരുന്നത് അവനിലേക്കായിരുന്നിട്ടും! വചനവ്യാഖ്യാനത്താൽ ഹൃദയവും അപ്പംമുറിക്കൽ വഴി കണ്ണുകളും തുറന്നു കിട്ടിയപ്പോഴാണ് അവർക്ക് യേശുവിനെ തിരിച്ചറിയാനായത്. ലിറ്റർജി (ആരാധന)യുടെ നവീനയുഗം ഇവിടെ സമാരംഭിക്കുന്നു. വചനവ്യാഖാനവും അപ്പംമുറിക്കലും കൊണ്ട് സമ്പന്നമാക്കപ്പെട്ട ആരാധന (വിശുദ്ധ കുർബാന) യിലൂടെയാണ് വിശ്വാസം വഴി നാം ഇനി അവനെ കണ്ടുമുട്ടേണ്ടത്. എമ്മാവൂസ് ശിഷ്യരെപ്പോലെ ജീവിതലക്ഷ്യം തെറ്റി, അനാ



ഥത്വം പേറി, ഭയാശങ്കകളോടെയും വ്യഗ്രതാവിഹ്വലതകളോടെയും കാലിടറി വീഴുമ്പോൾ "ലോകാവസാനം വരെ ഞാൻ നിങ്ങളോടുകൂടി ഉണ്ടായിരിക്കും" എന്ന അനന്യമായ വാഗ്ദാനവുമായി ആരാധനയിലൂടെ ഉത്ഥിതൻ നമ്മെ സന്ധിക്കുന്നു. വർണ്ണനാതീതനായവൻ, കാണാനും സ്പർശിക്കാനും അസാദ്ധ്യമായവൻ അവതീർണ്ണനാകുവാനും അനുഭവവേദ്യനാകുവാനും ആരാധനയിലൂടെ സാദ്ധ്യമാകുന്നു. ഉയിർത്തെഴുന്നേറ്റ് മറുലോകത്തേക്ക് (സ്വർഗ്ഗത്തിലേക്ക്) മറഞ്ഞവനല്ല യേശു. അവൻ എമ്മാവൂസ് ശിഷ്യരെ തേടിയിറങ്ങിയവനാണ്. അവരോടൊപ്പം നടന്നവനാണ്. അവരുടെ സംഭാഷണങ്ങൾക്ക് കാതോർത്തവനാണ്. അവരുടെ ആശങ്കകൾക്ക് തന്റെ വചനം കൊണ്ട് അറുതി വരുത്തിയവനാണ്. അപ്പം മുറിച്ചു നൽകി കണ്ണു തുറന്നവനാണ്. തൽഫലമായി പകൽ അവസാനിക്കുകയും രാത്രി കടന്നു വരികയും ചെയ്യുന്ന ജീവിത സമസ്യയിൽത്തന്നെ ജറുശലേമിലേക്കു തിരിച്ചു നടന്ന്, കർത്താവിനെ കണ്ടതിൽ ആനന്ദഭരിതരായിത്തീർന്ന സഹശിഷ്യന്മാരോടൊപ്പം ചേർന്നു. അതോടെ അവർക്ക് പുതുജന്മം കിട്ടിയതുപോലെയായി. ജീവിതം വീണ്ടും ലക്ഷ്യോന്മുഖമായി. ആനന്ദഭരിതമാവുകയും ചെയ്തു.

ഉയിർപ്പിന്റെ രഹസ്യത്തിൽ ഉറപ്പിച്ചിരിക്കുന്ന ആരാധനയിലൂടെ യേശു ഇന്നു നമ്മുടെ സഹയാത്രികനാകുന്നു. ഒപ്പം നടന്ന് നമ്മെ ശ്രവിക്കുന്നു. നമ്മുടെ സംഭാഷണത്തിൽ പങ്കുചേരുന്നു. ആകുലതകൾ അകറ്റുന്നു. അടഞ്ഞ കണ്ണുകൾ തുറക്കുന്നു. മന്ദീഭവിക്കുമ്പോൾ ഹൃദയത്തിൽ അഗ്നി കൊളുത്തി ഉന്മേഷചിത്തരാക്കുന്നു. എന്നും നമ്മുടെ ജീവിതത്തെ നവീനവും സുന്ദരവും പ്രത്യാശാഭരിതവും സുദൃഢവും സർവോപരി സ്വർഗ്ഗോന്മുഖവുമാക്കുന്നു. മരണത്തെക്കാൾ സ്നേഹത്തിന്റെ ശക്തിയിലേക്കു പ്രവേശിച്ച ഉത്ഥിതനായ യേശു ആരാധനയിലൂടെ നല്കുന്ന ഈ നവ്യാനുഭവങ്ങളിൽ ജീവിക്കാതെ, ക്രിസ്തീയ നാമം സ്വീകരിച്ചു എന്ന യുക്തിയും ബൈബിൾ സൂക്ഷിക്കുന്നു എന്ന അവകാശവും ഉന്നയിച്ച് വളരുകയെന്നത് വലിയ വൈരുദ്ധ്യമാണ്. പക്ഷേ, എല്ലാ വൈരുദ്ധ്യങ്ങൾക്കും മീതെ ഒന്നുണ്ട്: 'യേശുവിനെ ഉയിർപ്പിച്ച പരിശുദ്ധാത്മാവ് നമ്മളിലും ചൊരിയപ്പെട്ടിരിക്കുന്നു'. അതിനാൽ നമ്മുടെ സുസ്ഥിര പ്രാർത്ഥന ഇതായിരിക്കട്ടെ – സ്നേഹത്തിന്റെ ശക്തിയാൽ സകല പൈശാചിക ശക്തികളേയും മരണത്തെപ്പോലും ജയിച്ച യേശുവേ, അങ്ങയുടെ ഉത്ഥാനത്തിന്റെ മുദ്ര നിത്യമായി എന്നിൽ ചാർത്തേണമേ. അതിന്റെ നിറവിലും നവ്യതയിലും എന്റെ ജീവൻ നിന്റെ ജീവനിൽ നിമഗ്നമാവട്ടെ. ക്രൈസ്തവ യോഗാത്മകതയുടെ ചൈതന്യനിറവുള്ള ഗീതാഞ്ജലിയിൽ രവീന്ദ്രനാഥ ടാഗോർ തന്റെ ഈശ്വരാനുരാഗ ഗാനം ഇപ്രകാരം ആലപിക്കുന്നു:

"എന്റെ ജീവന്റെ ജീവനേ, എന്റെ സർവാംഗങ്ങളിലും

അങ്ങയുടെ ജീവസ്പർശനം ഉണ്ടെന്ന് അറിയുന്നതുക്കൊണ്ട്

എന്റെ ശരീരം എന്നും പവിത്രമായി സൂക്ഷിക്കുവാൻ ശ്രമിച്ചുകൊള്ളാം

എന്റെ ഉള്ളിന്റെ ഉള്ളിലെ അൾത്താരയിൽ

അങ്ങയുടെ ഇരിപ്പിടം ഇട്ടിരിക്കുന്നതിനാൽ

ഹൃദയത്തിൽ നിന്ന് എല്ലാ തിന്മകളേയും തുടച്ചു മാറ്റുകയും

എന്റെ സ്നേഹം വിടർന്ന പുഷ്പം പോലെ സൂക്ഷിക്കുകയും ചെയ്യുവാൻ

എപ്പോഴും ഞാൻ ശ്രദ്ധിച്ചുകൊള്ളാം". (പദ്യം 4)

അനുസ്മരണം

ഫാ. സെബാസ്റ്റ്യൻ ജോൺ കിഴക്കേതിൽ
(സിബി അച്ചൻ)
എം.സി.വൈ.എം. സഭാതല ഡയറക്ടർ

# മലങ്കരയുടെ സ്വർഗീയ നാദത്തിന് യാത്രാമൊഴി.....



തങ്ങളുടെ പ്രിയ ഗുരുവിന്റെ ജീവിതാന്ത്യം എത്തിയെന്ന് ശിഷ്യർക്ക് മനസ്സിലായി. കിടക്കയ്ക്ക് സമീപമൊരുമിച്ചുകൂടിയ ശിഷ്യൻമാർ ഒന്നടങ്കം ഗുരുവിനോടാവശ്യപ്പെട്ടു, അങ്ങയുടെ സ്മരണ എന്നും നിലനിർത്താനായി എന്തെങ്കിലുമൊന്ന് ഞങ്ങൾക്ക് നൽകുക. ഒരു ചെറുപുഞ്ചിരിയോടെ തൊട്ടടുത്തിരുന്ന ധൂപകലശത്തിലേക്ക് ഒരുപിടി കുന്തിരിക്കമണികളിട്ട് ഗുരു ശിഷ്യരോട് പറഞ്ഞു, 'തീയിലേക്ക് വീണ കുന്തിരിക്ക മണികൾ സ്വയമില്ലാതായി സുഗന്ധം നൽകുന്നതുപോലെ ഞാൻ നിങ്ങളിലൂടെ നിത്യമായി ജീവിക്കും'....

തന്റെ സ്മാരകങ്ങളായി വലിയ പള്ളികളോ കൂറ്റൻ കെട്ടിടങ്ങളോ ഒന്നും തന്നെ പണിപ്പിച്ചിട്ടില്ലെങ്കിലും സാമുവൽ തൈക്കൂട്ടത്തിൽ റമ്പാച്ചൻ എന്നും ജീവിക്കും... പുരോഹിതരായ, സന്യസ്തരായ തന്റെ അസംഖ്യം ശിഷ്യരിലൂടെ.....

മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ തനതായ ആരാധനക്രമ ആദ്ധ്യാത്മികത രൂപപ്പെടുത്താനും അത് അതിന്റെ തനിമയിൽ നിലനിർത്താനും അക്ഷീണം പരിശ്രമിക്കുകയും സുറിയാനി ഭാഷയിൽ നിന്ന് ആരാധനക്രമസംബന്ധിയായ അനേകം കൃതികൾ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തുകയും ചെയ്ത വന്ദ്യ റമ്പാച്ചൻ മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ എന്നും നക്ഷത്ര ശോഭയോടെ വിരാജിക്കും.

തൈക്കൂട്ടത്തിൽ ഗീവർഗീസ് ഉമ്മൻ-ശോശാമ്മ ഉമ്മൻ ദമ്പതികളുടെ എട്ടു മക്കളിലൊരുവനായി 1930 ഏപ്രിൽ 11 ന് പത്തനംതിട്ടയ്ക്ക് സമീപം പുത്തൻപീടികയിൽ ജനിച്ച സാമുവേൽ 1930 ഡിസംബർ 14 ന് പത്തനംതിട്ട കത്തീഡ്രലിൽ മാമ്മോദീസ സ്വീകരിച്ചു. പുത്തൻ പീടിക സ്കൂളിലും, ചുട്ടിപ്പാറ ഗവൺമെന്റ് യു.പി സ്കൂളിലുമായി പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കി. ഏലി പുരോഹിതനിലൂടെ തന്നോടുള്ള ദൈവസ്വരം തിരിച്ചറിഞ്ഞ ബൈബിളിലെ സാമുവേൽ പ്രവാചകനെപ്പോലെ, ദൈവദാസൻ മാർ ഇവാനിയോസ് പിതാവിലൂടെ വൈദിക ദൈവവിളി തിരിച്ചറിഞ്ഞ് ബാലനായ സാമുവേൽ തുടർപഠനത്തിനായി തിരുവനന്തപുരത്തേക്ക് യാത്രയായി. റമ്പാച്ചന്റെ വാക്കുകൾ കടമെടുത്താൽ, 'അവനെ തിരുവനന്തപുരത്തേക്ക് അയക്കുക, തുടർവിദ്യാഭ്യാസം അവിടെയാകട്ടെ'. ബാലനായ പി.ടി ഗീവർഗിസിനെ എന്നോടൊപ്പം കോട്ടയത്തേക്ക് അയക്കുക; അവൻ തുടർന്ന് അവിടെ പഠിക്കട്ടെ' എന്ന് അന്നത്തെ മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ മാർ ദിവന്നാസിയോസിലൂടെ സവിശേഷമായി ഇടപെട്ട് പി.ടി.ഗീവർഗിസിനെ മാർ ഈവാനിയോസാക്കിയ ദൈവം, മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ മെത്രാപ്പോലീത്ത ഗീവർഗീസ് മാർ ഈവാനിയോസിലൂടെ ബാലനായ സാമുവേലിനെയും തെരഞ്ഞെടുക്കുന്നു. ഇന്നു തിരിഞ്ഞു നോക്കുമ്പോൾ ഇതിലെല്ലാം ദൈവത്തിന്റെ അനന്തമായ പരിപാലന ദർശിക്കാനായി നമുക്ക് സാധിക്കുന്നു. മാർ ഈവാനിയോസ് പിതാവിന്റെ സെക്രട്ടറിയായി ദീർഘകാലം ശുശ്രൂഷ ചെയ്ത ഫിലിപ്പ് പന്തോളിൽ അച്ചന്റെ സഹോദരിപുത്രനായ സാമുവേലിന്റെ ദൈവവിളിയിൽ,അച്ചന്റെ സ്വാധീനവും ഗണ്യമായ പങ്കുവഹിച്ചു.

1943 ജൂൺ മാസം 10 ന് തിരുവനന്തപുരം സെന്റ് അലോഷ്യസ് സെമിനാരിയിൽ പ്രവേശിച്ച അദ്ദേഹം അതോടൊപ്പം പട്ടം സെന്റ് മേരീസ് സകൂളിൽ ഹൈസ്കൂൾ വിദ്യാഭ്യാസവും തുടർന്നു. സെമിനാരി വിദ്യാർത്ഥികളെ സുറിയാനിയും ആരാധനക്രമവും അഭ്യസിപ്പിച്ചിരുന്നത് മാർ ഈവാനിയോസ് പിതാവ് തന്നെയായിരുന്നു. ഗുരുവിനോടൊത്ത് ശിഷ്യർ താമസിച്ച് പഠിക്കുന്ന തനത് ഗുരുകുല വിദ്യാഭ്യാസരീതീയിൽ തന്നെയായിരുന്നു സെമിനാരി പഠനമെന്നതിനാൽ മാർ ഈവാനിയോസ് പിതാവിനോട് അനിതരസാധാരണമായ അടുപ്പവും ബഹുമാനവും റമ്പാച്ചനുണ്ടായിരുന്നു. മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ ഭാഗമായി വന്ദ്യ പിതാവെഴുതിയ ചില പുസ്തകങ്ങൾ ഇംഗ്ലീഷ് ഭാഷയിലേക്ക് തരജ്ജിമ ചെയ്തു നൽകുന്നതിന് തന്റെ എഴുപത്തിയഞ്ചാം വയസ്സിലും റമ്പാച്ചൻ കാണിച്ച തീക്ഷ്ണതയുടെ കാരണവും തന്റെ ഗുരുവിനോടുള്ള അചഞ്ചലമായ ഭക്തിയാണ്. ആരാധനക്രമ നിഷ്ഠ നിലനിർത്താനും സുറിയാനി ഭാഷയിൽ അഗാധ പാണ്ഡിത്യം രൂപപ്പെടാനും മൈനർ സെമിനാരി പഠനം സവിശേഷമായ പങ്കുവഹിച്ചു എന്നത് നിസ്തർക്കമായ വസ്തുതയാണ്.

മംഗലാപുരം സെന്റ് ജോസഫ് സെമിനാരിയിൽ തത്വശാസ്ത്ര, ദൈവശാസ്ത്ര പഠനങ്ങൾ പൂർത്തിയാക്കിയ സാമുവേൽ ശെമ്മാശൻ 1957 ഏപ്രിൽ 2 ന് വൈദിക പട്ടം സ്വീകരിച്ചു. പഠനത്തിൽ സമർത്ഥനായിരുന്നതിനാൽ മൈസൂറിലെ കാർവാർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഇംഗ്ലീഷ് ഭാഷയിൽ ബിരുദവും റോമിലെ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ കാനൻ ലോയിൽ ഉന്നതപഠനവും നടത്തി. ലെബനോനിലെ ബെയ്റൂട്ടിൽ ആരാധനക്രമ ദൈവശാസ്ത്രം പഠിക്കുവാൻ മലങ്കര സഭയിൽ നിന്ന് ആദ്യമായി തെരഞ്ഞെടുത്തത് സാമുവേൽ തൈക്കൂട്ടത്തിൽ റമ്പാച്ചനെയും സാമുവേൽ മണ്ണിൽ റമ്പാച്ചനേയുമായിരുന്നു. അന്ത്യോക്യൻ സുറിയാനി സഭയുടെ ഇന്നത്തെ പാത്രീയർക്കീസ് ഇഗ്നാത്യോസ് യൂസഫ് യൗനാൻ ത്രിതീയൻ ബാവയുടെ സഹപാഠിയായി ലെബനോനിൽ പഠിച്ച സാമുവേൽ തൈക്കൂട്ടത്തിൽ

റമ്പാൻ, തനത് സുറിയാനി ശൈലിയിൽ ആരാധനക്രമ ഗീതങ്ങൾ ആലപിക്കുമ്പോൾ ശുശ്രൂഷയിൽ പങ്കെടുക്കുന്നവർക്ക് അത് സ്വർക്ഷീയ അനുഭൂതിദായകമായിരുന്നു. അതിനാൽ തന്നെ അനേക വർഷക്കാലം മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മാസ്റ്റർ ഓഫ് സെറിമണീസായി ആരാധനക്രമ ശുശ്രൂഷകൾക്ക് നേതൃത്വം നൽകി. മലങ്കര സുറിയാനി കത്തോലിക്ക സഭയിൽ ഇദംപ്രദമായി 2005-ൽ നടന്ന കതോലിക്കാസ്ഥാന അഭിഷേക ശുശ്രൂഷകൾക്കാവശ്യമായ ക്രമീകരണങ്ങൾക്കും മുഖ്യ പങ്ക് വഹിച്ചതും മറ്റാരുമല്ല.

മലയാളത്തിലും സുറിയാനിയിലും പാണ്ഡിത്യമുണ്ടായിരുന്നതിനാലും അനുഗ്രഹീതമായ ശബ്ദസൗകുമാര്യത്തിന്റെ ഉടമയായിരുന്നതിനാലും ഗദ്യരീതിയിലായിരുന്ന അനേകം പ്രാർത്ഥനകൾ പദ്യരൂപത്തിലാക്കി ചിട്ടപ്പെടുത്തിയിട്ടുണ്ട്. ലിറ്റർജിക്കൽ കമ്മിഷനിലെ അംഗമെന്ന നിലയിൽ ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ നിർദ്ദേശാനുസരണം കൂദാശക്രമം, പെരുന്നാളുകൾ ഇവയുടെ പുസ്തകങ്ങൾ പരിഷ്കരിക്കുന്നതിനും ഭാഷാശൈലി ഏകീകരിക്കുന്നതിനും പരിശ്രമിച്ചു. സന്യാസികളുടെ ശവസംസ്കാരക്രമം രൂപപ്പെടുത്തുന്നതിൽ സവിശേഷമായ പങ്കു വഹിച്ചു. 'ശ്ഹീമോയിലെ തിരുവചന സമ്പത്ത്' ഉൾപ്പെടെ അനേകം ഗ്രന്ഥങ്ങളും ലേഖനങ്ങളും രചിച്ച് മലങ്കര സഭയെ പ്രബുദ്ധമാക്കാൻ റമ്പാച്ചൻ പരിശ്രമിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കാറ്റക്കിസം പുസ്തകങ്ങൾ ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തിയതിന് സഹായിച്ചതോടൊപ്പം സെമിനാരിയിൽ ഉപയോഗിക്കുന്നതിനായി ശ്ഹീമ്മോ പ്രാർത്ഥനയിലെ ചില പ്രാർത്ഥനകൾ ഇംഗ്ലീഷിലേക്ക് ഭാഷാന്തരം ചെയ്യുകയും സുറിയാനി ശൈലിയിൽ ഗാനങ്ങൾ ചിട്ടപ്പെടുത്തുകയും ഇംഗ്ലീഷ് കുർബാനക്രമം ആദ്യകാലങ്ങളിൽ ക്രമീകരിക്കുന്നതിൽ മുഖ്യ പങ്ക് വഹിക്കുകയും ചെയ്തു. സെമിനാരി വിദ്യാർത്ഥികളുടെ പഠനത്തിനായി സുറിയാനിയിലും, ആരാധന ക്രമ വിഷയങ്ങളിലും ചെറിയ പുസ്തകങ്ങൾ തയ്യാറാക്കി നൽകിയിരുന്നു.

തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ദ്വിതീയ മെത്രാപ്പോലീത്ത ബെനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ സെക്രട്ടറിയായി അനേകകാലം ശുശ്രൂഷ നിർവ്വഹിച്ചു. റോമിൽ നിന്ന് കാനൻ ലോയിൽ ഉന്നത പഠനം നേടിയതിനാൽ അനേക വർഷം വിവിധ ഭദ്രാസനങ്ങളുടെ സഭാ കോടതിയിലും ശുശ്രൂഷ ചെയ്തു. ലത്തീൻ ഭാഷയിൽ സവിശേഷമായ വ്യുത്പത്തി നേടിയിരുന്നതിനാൽ റോമിലെ പരിശുദ്ധ സിംഹാസനവുമായുള്ള എഴുത്തുകുത്തുകളിലും അദ്ദേഹം സഭാപിതാക്കൻമാരെ സഹായിച്ചിരുന്നു. മലയാളം, ഇംഗ്ലീഷ്, സുറിയാനി, ലത്തീൻ എന്നീ ഭാഷകൾ അനായാസം കൈകാര്യം ചെയ്യാൻ ബഹുഭാഷാ പണ്ഡിതനായ റമ്പാച്ചന് സാധിച്ചിരുന്നു.

2007 ജനുവരി 15 ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്യ കതോലിക്ക മോറാൻ മോർ സിറിൾ ബസേലിയോസ് ബാവയിൽ നിന്നും റമ്പാൻ പട്ടം സ്വീകരിച്ചു.

എയർ ഇന്ത്യയുടെ ബാഡ്മിന്റൺ ടീം കോച്ചായി സേവനം അനുഷ്ഠിച്ച അച്ചൻ തന്റെ വാർദ്ധക്യത്തിലും സെമിനാരി വിദ്യാർത്ഥികളോടൊപ്പം പതിവായി ഷട്ടിൽ കളിക്കുകയും സെമിനാരി ദിനചര്യകളുടെ ഭാഗമായി കായിക വിനോദങ്ങളിൽ ഏർപ്പെടണമെന്ന് നിഷ്കർഷ പുലർത്തുകയും ചെയ്തിരുന്നു.

പൗരോഹിത്യ ജീവിതത്തിൽ അവിഭക്ത തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ വിവിധ ദേവാലയങ്ങളിൽ ഇടവക വികാരിയായി സേവനം അനുഷ്ഠിച്ചു. റാന്നി-പെരുനാട് (2 വർഷം), കാട്ടൂർ (6 വർഷം), കടമ്മനിട്ട (1 വർഷം), നാരങ്ങാനം (6 വർഷം), ചെങ്ങന്നൂർ (2 വർഷം), കലയപുരം (5 വർഷം) വടശ്ശേരിക്കര, പുതുശ്ശേരിമല എന്നീ ഇടവകകളിൽ വികാരിയായി ശുശ്രൂഷ ചെയ്തു. റാന്നി-പെരുനാട് വികാരിയായി ശുശ്രൂഷ ചെയ്തിരുന്ന വേളയിൽ കൊച്ചുകുളം പള്ളിക്ക് തുടക്കം കുറിക്കാനും റമ്പാച്ചന് സാധിച്ചു. അമേരിക്കയിൽ ന്യൂജഴ്സിയിൽ ഏതാനും വർഷങ്ങളിൽ റമ്പാച്ചൻ ശുശ്രൂഷ ചെയ്തിട്ടുണ്ട്. അമേരിക്കയിലായിരുന്ന നാളുകളിലാണ് നമ്മുടെ പ്രാർത്ഥനകൾ ഇംഗ്ലീഷ് ഭാഷയിലേക്ക് തർജ്ജിമ ചെയ്യുന്നതിന് മുൻകൈ എടുത്തത് തിരുവനന്തപുരം സെമിനാരിയിൽ അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചിരുന്ന നാളുകളിലെല്ലാം തിരുവനന്തപുരത്തെയും സമീപപ്രദേശങ്ങളിലെയും വിവിധ മിഷനുകളുടെ പ്രവർത്തനങ്ങളിൽ സഹായിച്ചിരുന്നു.

ദീർഘകാലം മലങ്കര മേജർ സെമിനാരിയിൽ ലിറ്റർജി പ്രൊഫസറായും, തിരുവനന്തപുരം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ അദ്ധ്യാപകനായും, ആദ്ധ്യാത്മിക പിതാവായും വിവിധ സന്യസ്തഗൃഹങ്ങളിൽ അദ്ധ്യാപകനായും അനേകം പുരോഹിതരെയും സന്യസ്തരെയും രൂപപ്പെടുത്തുന്നതിൽ സവിശേഷ പങ്കുവഹിച്ച വ്യക്തിത്വത്തിന്റെ ഉടമയാണ് റമ്പാച്ചൻ. വൈദീക പരിശീലനത്തിന്റെ ഏറ്റവും അവസാന നാളുകളിൽ വൈദീക പട്ടാഭിഷേകത്തിനും ബലിയർപ്പണത്തിനുമായി ഒരുങ്ങുന്ന ശെമ്മാശൻമാരെ വിശുദ്ധ കുർബ്ബാനയും കൂദാശകളും നിഷ്ഠയോടെ അനുഷ്ഠിക്കുന്നതിനായി ഒരുക്കിയിരുന്നത് റമ്പാച്ചനായിരുന്നു.

തിരുവനന്തപുരം മേജർ അതിഭദ്രാസനം വിഭജിച്ച് പത്തനംതിട്ട ഭദ്രാസനം നിലവിൽ വന്നപ്പോൾ റമ്പാച്ചൻ പത്തനംതിട്ടക്കു മടങ്ങുകയും സെന്റ് തോമസ് മൈനർ സെമിനാരിയിൽ പ്രൊഫസർ ആയി ശുശ്രൂഷ നിർവ്വഹിക്കുകയും ചെയ്തു. പിന്നീട് വാർധക്യ സഹജമായ രോഗങ്ങളാൽ ക്ഷീണിതനായി കുമ്പഴയിലെ ക്ലർജി ഹോമിൽ വിശ്രമജീവിതം നയിച്ചു. തന്നെ ഏല്പിച്ച ഉത്തരവാദിത്വങ്ങളെല്ലാം കൃത്യമായ ഒരുക്കത്തോടെ മാത്രം നിർവ്വഹിച്ചിരുന്ന അദ്ദേഹം സ്വർഗ്ഗപ്രാപ്തിക്കും ഒരുക്കമുള്ളവനായിരുന്നു. മരണമടയുന്നതിന് ഒരു മാസം മുമ്പ് തന്നെ തൈലാഭിഷേകം സ്വീകരിച്ച് സമാധാനത്തോടെ ജീവൽ തുറമുഖത്തേക്ക് യാത്രയാകുന്നതിനായി കാത്തിരുന്നു എന്നതും നമ്മെ അത്ഭുതപ്പെടുത്തുന്നു. റമ്പാച്ചൻ ആവശ്യപ്പെട്ടതനുസരിച്ച് അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റം പിതാവിന്റെയും,അഭിവന്ദ്യ സ്മുവേൽ മാർ ഐറേനിയോസ് പിതാവിന്റെയും കാർമ്മികത്വത്തിൽ വൈദീകരുടെയും സന്യസ്തരുടെയും സാന്നിദ്ധ്യത്തിൽ 2019 ഫെബ്രുവരി 25 തിങ്കളാഴ്ച വൈകുന്നേരം 6 മണിക്ക് തൈലാഭിഷേകം നൽകി. 2019 മാർച്ച് 22 ന് 89-ാം വയസ്സിൽ നിത്യസമ്മാനത്തിനായി സ്വർഗീയപിതാവിന്റെ സന്നിധിയിലേക്ക് യാത്രയായി.

സാമുവേൽ എന്ന പദം ഷെമാ, എൽ എന്ന രണ്ട് ഹീബ്രു പദങ്ങൾ ചേർന്നുണ്ടായതാണ്. ദൈവം കേട്ടു, ദൈവത്തെ കേട്ടു എന്നിങ്ങനെ അർത്ഥങ്ങൾ ഈ പദത്തിനുണ്ട്. ദൈവത്തിന്റെ സ്വരം ഗുരുവായ മാർ ഈവാനിയോസ് പിതാവിലൂടെ കേട്ട്, വീട് വിട്ട് ദൈവത്തിനായി ഇറങ്ങിയ റമ്പാച്ചന്റെ സ്വരമാധുര്യം കേൾക്കാൻ ദൈവവും കതോർത്തിരുന്നു..... ദൈവത്തിന് അത്രയേറേ ഇഷ്ടമായിരുന്ന ആ സ്വരം മാലാഖമാരുടെ സ്തുതിഗീതങ്ങളോടൊപ്പം ഇനി സ്വർക്ഷത്തിൽ മുഴങ്ങും...

സുറിയാനി സഭാപിതാവായ മാർ അപ്രേമിനെ പരിശുദ്ധാത്മാവിന്റെ വീണയെന്ന് സഭ വിശേഷിപ്പിക്കുന്നതുപോലെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വീണയായ വന്ദ്യ തൈക്കൂട്ടത്തിൽ സാമുവേൽ റമ്പാച്ചാ,..അങ്ങ് സമാധാനത്താലെ പോകുക...

'വിശുദ്ധ കീർത്തനങ്ങൾ ഉച്ചരിച്ച നാവിനെ അഗ്നിജ്വാലയുടെ രൂക്ഷതയാൽ ദഹിപ്പിക്കരുതേ, രാവും പകലും പ്രഭാതത്തിലും സ്ന്ധ്യാസമയങ്ങളിലും ഉണർവ്വോടെ നിനക്ക് ഹാലേല്ലുയ്യ പാടിയ ഈ ആചാര്യൻ കഠിനയാതന നിമിത്തം ദയനീയ വിലാപത്തിൽ നിലവിളിക്കുവാൻ ഇടയാക്കരുതേ. കരച്ചിലും വിലാപവും കൊണ്ട് ഈ ആത്മീയ വീണയെ മൗനമാക്കരുതേ. ഗാനങ്ങളാൽ നിന്നെ പ്രീതിപ്പെടുത്തുകയും വിശുദ്ധ കീർത്തനങ്ങളാൽ നിന്നെ പുകഴ്ത്തുകയും സ്തുതിയും സുഗന്ധധൂപവും കൊണ്ട് നിന്റെ ജനത്തിന്റെ പക്കലേക്ക് തിരുമുഖം തിരിപ്പിക്കുകയും ചെയ്തവൻ സ്വർക്ഷരാജ്യത്തിലെ ആദ്യജാതന്മാരുടെ സഭയ്ക്ക് അന്യനായി ഭവിക്കരുതെ...'

*(വൈദീകരുടെ ശവസംസ്കാരക്രമം, ഒന്നാം ശുശ്രൂഷ സെദറ പ്രാർത്ഥന.)*

**കവിത**



രഞ്ചൻ ജോർജ്ജ്, തുവയൂർ

# നോമ്പും – കാരുണ്യവും

ആർത്തിയുള്ളതുപേക്ഷിപ്പതു നോമ്പ്
ആവശ്യമുള്ളതന്യന് നല്കുന്നതും നോമ്പ്
അത്യാർത്തിയില്ലാതന്യനെ സഹായിപ്പതു കാരുണ്യം
അത്യാവശ്യത്തിലേവനുമുതകുന്നതും കാരുണ്യം

അകതാരിലെ വെറുപ്പിനേ കളവതു നോമ്പ്
അശുദ്ധിയകറ്റി ശുദ്ധി വരുത്തുന്നതും നോമ്പ്
അഗതികൾക്കെന്നും താങ്ങാവുന്നതു കാരുണ്യം
അനാശ്രയനാശ്രയമാകുന്നതും കാരുണ്യം

അരുകിൽ നില്പപരനുതുണയാവതു നോമ്പ്
അഭയാർത്ഥിക്കു കൈത്താങ്ങാവുന്നതും നോമ്പ്
അന്യന്റാവലാതി ന്യായാൽ തീർപ്പതു കാരുണ്യം
അപരന്നായി പലകാതം നടപ്പതും കാരുണ്യം

ഇഷ്ടമുള്ളതിനേമനസ്സാത്യജിപ്പതു നോമ്പ്
ഇഷ്ടഭോജനമന്യനു നല്കുന്നതും നോമ്പ്
ഇഷ്ടാലീർഷ്യകൾ പറഞ്ഞു തീർപ്പതു കാരുണ്യം
ഇഷ്ടമൊടപരന്നാപത്തിൽ സഹായിപ്പതും കാരുണ്യം

കഷ്ടങ്ങളേയകതാരിൽ സ്വീകരിപ്പതു നോമ്പ്
കഷ്ടാനുഭവമാവലാതിയില്ലാതേറ്റെടുപ്പതും നോമ്പ്
കഷ്ടങ്ങളന്യനായിഷ്ടമോടെ സഹിപ്പതു കാരുണ്യം
കഷ്ടകാലത്തു സഹജനുതാങ്ങാവുന്നതും കാരുണ്യം

മാതാപിതാക്കളേ സംരക്ഷിപ്പതു നോമ്പ്
മക്കളേ വേർതിരിവില്ലാസ്നേഹിപ്പതും നോമ്പ്
മാനവരെയൊന്നാകെ കരുതുന്നതു കാരുണ്യം
മാനവായ്ക്ക്യം തകർക്കാതിരിക്കുന്നതും കാരുണ്യം

സമ്പാദ്യമന്യനായ് ചെലവിടുന്നതു നോമ്പ്
സഹോദരരെഭേദമന്യേ നോപ്പതും നോമ്പ്
സഹജീവിക്കായ് സമ്പാദ്യമുപേക്ഷിപ്പതു കാരുണ്യം
സമഭാവനയോടന്യനെ കാണുന്നതും കാരുണ്യം

യഥാർത്ഥ പ്രായശ്ചിത്തമതു നോമ്പ്
യാമപ്രാർത്ഥന നടത്തുന്നതും നോമ്പ്
യാഗങ്ങൾ അർപ്പിക്കുന്നതു കാരുണ്യം
യാഥാർത്ഥ്യങ്ങളെയഗീകരിപ്പതും കാരുണ്യം

വിശുദ്ധിക്കായ് നിലകൊള്ളുവതു നോമ്പ്
വിശ്വാസം നിർഭയാ പരിപാലിപ്പതും നോമ്പ്
വിശക്കുന്നവനന്നം നല്വതു കാരുണ്യം
വിനാശത്തിൽ സഹജനേ വീണ്ടെടുപ്പതും കാരുണ്യം




തിരുവനന്തപുരം ചേമ്പർ ഓഫ് കൊമേഴ്സ് അത്യുന്നത കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായെ ആദരിച്ചപ്പോൾ. സംസ്ഥാന ഗവർണർ ജസ്റ്റിസ് പി. സദാശിവം അവാർഡ് നൽകുന്നു



## ബ്രദർ ബെന്നി ആപ്പാഞ്ചിറ

പ്രൊവിൻഷ്യൽ സുപ്പീരിയർ

തിരുവനന്തപുരം ആസ്ഥാനമായി പ്രവർത്തിക്കുന്ന ഫ്രാൻസിസ്കൻ മിഷനറി ബ്രദേഴ്സിന്റെ പതിനാലാമത്തെ സിനാക്സിസിൽ വെച്ച് പ്രൊവിൻഷ്യൽ സുപ്പീരിയറായി **ബ്രദർ ബെന്നി ആപ്പാഞ്ചിറ**യെ തിരഞ്ഞെടുത്തു. **ബ്രദർ ജെയിൽസ് തെക്കേമുറി**യെ വൈസ് പ്രൊവിൻഷ്യലായും, **ബ്രദർ പാട്രിക് ചെമ്പുകെട്ടിക്കൽ, ബ്രദർ വിൽസൺ കല്ലുങ്ങൽ, ബ്രദർ മാത്യു കാക്കാംപറമ്പിൽ** എന്നിവരെ കൗൺസിലർമാരായും തിരഞ്ഞെടുത്തു.



RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 29-03-2019

Christavakahalam Monthly, APRIL 2019
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com